# ഉദയരശ്മി.



പ്രകാശകൻ:

കോഹിനൂർ പ്രസിദ്ധീകരണശാല

പൊന്നാനി.

കേരളോദയം അച്ചുകൂടം, തൃശ്ശിവപേരൂർ.

1108.

# വിഷയാനുക്രമണി.







# ഉ ദ യ ര ശ്മി.

## സോദരോപഹാരം.*

(കേക)

സോദരന്മാരേ, സോദരപ്രേമമാം പൂണാരത്തെ-
സ്സാദരം പ്രകൃതിയാം സവിത്രിക്കർപ്പിപ്പോരേ,
നട്ടുച്ചക്കതിരവൻതൻകരപ്രഹരത്തിൽ
നട്ടെല്ലു മുറിവോളം പണിയും പാവങ്ങളേ,
ഏതൊരുവന്റെ ഭാഗ്യപ്പൂങ്കൊടി പൊൻ കായ്ക്കുവാൻ
പൂതമീ ശ്രമാംബുക്കളൊഴുക്കുന്നിതു നിങ്ങൾ?

തീവ്രമിപ്രയത്നത്തിൽ തീയനും പുലയനും
സവ്യഗ്രം വിയർപ്പുനീരൊരുമിച്ചൊഴുക്കുന്നു.
ഹതമാം ജാതിയുണ്ടോ കർമ്മയോഗത്തിൽക്കാണ്മൂ!
കൃതകാകൃതികളായ് ശ്രുതിയും സ്മൃതികളും!
ജാതിപ്പാഴ്ച്ചളി തേച്ചുകഴുകിടുകിലിന്ത്യ,
പാതിരത്താരപോലെ നിർവാനിലിവർ മിന്നും.
സൌഭാഗ്യപ്പൂങ്കോഴിതൻ കൂകൽ കേട്ടൊരു പുത്തൻ-
ശോഭനപ്പുലരിയിലിവരൊന്നുണർന്നാവൂ!

---

* പ[illegible] 'മിത്രം' [illegible]
[illegible]പ്പെഴുതിയതു്.

തെന്നലാൽ തെങ്ങിൻതൈകൾ വീശിത്തുവിയർപ്പാറ്റും
തന്നാണിലലാടത്തിൽ പൊടിപ്പിച്ചീടാതെയും;
ഇളന്നീരാലേ ഗളനാളാഭിഷേകം ചെയ്തും;
തളിർമാന്തരുത്താഴനിഴൽത്താവളമാണ്ടും;
എളിയോരിജ്ജീവിതം വിളറി വിറകൊണ്ടു
തളരാറാകും ചുടുവാർച്ചില്ലി ചുളിപ്പിച്ചും;
ഗർവ്വാധികാരങ്ങൾതൻ ഗൗരവം വിളയുന്ന
തീവ്രദൃഷ്ടികൾ മാറിൽത്തറച്ചുവേധമെല്ലാം
വല്ലതും 'മോന്തി'പ്പാതി'പ്പുള്ള'യാൽ പണിചെയ്തും
വസ്ത്രത്തിൻ നിണം വാറുമാറു മെയ് കഴപ്പിച്ചും;
മേലാളണ്ടിരിക്കണോ;—ഗൗരവച്യുതിയേറ്റു–
മേലാസ്ഥാനാരൂഢമാം ഭാവമോടഭിമാനി!

തൊണ്ടനീർ വറ്റുന്നേരമൊരു വെറ്റിലക്കണ്ടം–
കൊണ്ടിവർ പരിതൃപ്തി പൂണ്ടു പുഞ്ചിരിക്കൊൾവൂ!
പാക്കീറി ചിലർക്കൊരു പാൽത്തിങ്കൾ, മറ്റുള്ളോർക്കോ
വിത്തേശകോശം പോരാ; പൊന്മല വേണംപോലും!

ലവണാംബുതന്നോരം നൽക്കൃഷി പാഴാക്കാതെ–
യവനം ചെയ്യാനല്ലോ സാഹസമിതു സർവ്വം!
നിന്നഭാവത്താൽ സ്വച്ഛ കറയും കാലം വരും
നിന്നാന്തിക പരിണാമശക്തിയാലപ്പോ!
വല വീശുന്നു ചില മീൻപിടുത്തക്കാർ; മായാ–
വലയിൽ കെട്ടപ്പെട്ടു കിടപ്പോരല്ലോ നിങ്ങൾ!

കരുണാമസൃണമാം കൺമുന മേലാൾതൻ നേ–
ർക്കതിൽ ചുറ്റിപ്പറ്റി നിൽക്കുന്നു ചില കൂട്ടർ!

ധനദേവതേ, നിൻെറ കാൽച്ചിലമ്പൊച്ച കേൾപ്പാ-
നനല്പം നതനായിട്ടിവൻ കാത്തുനില്പ്പൂ!

ജീവിതവിപഞ്ചിതൻ തന്ത്രിയിൽത്തങ്ങും നാദം,
നാവികകളിൽ ഭ്രമത്തെ മാറുന്ന മണിദീപം,
പണം!—ആയതിൻ പീലിക്കെട്ടിളക്കത്താൽ, മണ-
ണലിൽക്കൂടിപ്പോലുമൊഴുകും മന്ദാകിനി!

ഉജ്ജ്വലമാർത്താണ്ഡത്തിൽ വൈദ്യുതശക്തിവ്യാപ്തി
നിർമ്മമണെന്നും നീ! മിതവേദിരനാക്കും!
സ്വർണ്ണത്തൂലികേ, പോരും! നിൻ തുമ്പിൽത്തുളുമ്പുന്ന
വർണ്ണങ്ങൾ സ്വർണ്ണങ്ങളാകകിലിവൻ ധന്യൻ!
ഉവനസ്വയഞ്ജ്യോതിസ്സന്നോവിഹായസ്സിൽ
സ്വർണ്ണോദയമേറ്റി വിതറിക്കണ്ടേവൂ ഞാൻ!

ഞാനെൻെറ തല കാണാത്തജ്ഞാനസാഗരത്തി-
സ്ഥാനത്തു ചേരും കക്ക പെറുക്കാൻ പണിപ്പെട്ടു!
കണ്ടതില്ലതു—കഷ്ടമെന്തൊന്നു കാമിച്ചു ഞാൻ
കണ്ടകം ചവുട്ടിപ്പോയ്ക്കാൽ നൊന്തു കണ്ണിച്ചിതോ!
ഇവരോ നിരക്ഷരപ്പാവങ്ങൾ പരിനൃ-
ഭവനം സന്തൃപ്തിയാൽ ഭാസുരമാക്കിച്ചേർപ്പോർ!

ചക്രം ചവുട്ടി'ച്ചക്രം' വാങ്ങുവിനിന്ന കാല-
ചക്രത്തിൻ തിരിച്ചിലിക്കീഴാളെ മേലാളാക്കാം;
മേദുരാമോദം കൺതുറപ്പിനാളിലനേകം
സാദരസമർപ്പിച്ചീ സ്വപ്നോപഹാരം പോരും!

# അഹിംസ നട്ട നാടേ.

---

1.

ശിബിയില്ല, തഥാഗതാദ്യരില്ലി-
ന്നലകാകെപ്പരപീഡനവ്രതം ഹാ!
അനിയന്ത്രിതം;—ആരെത്തരാലിപ്പൂ നിന്നിൽ-
പ്പൂടചൊരിഞ്ഞൊരയഹിംസ നട്ട നാടേ.

2.

കടുവക്കുട്ടിയലും കടുപ്പമേറി-
ഹരിണീമേളനസൗഖമാർന്നുമെങ്ങോ?
വിഷവല്ലരിയെസ്സൃജിച്ചതും പൊൻ-
പ്പനിനീർപ്പൂ പണിചെയ്ത പാണിതന്നെ.

3.

അരുവികളൂർന്നിറങ്ങുമാ പാ-
റത്താഴ്കി,പ്പുഷ്ടമണം പുണർന്നു തെന്നൽ
തടവെന്നിയെ വീശി, വിശാലരമ്യം
വിലസും സൈരവിഹാരവന്യരംഗം.

4.

പ്രകൃതിപ്രസു സംഭരിച്ചുവെച്ചു-
ള്ളൊരാ പച്ചത്തൃണപ്പൂർണ്ണമാമരണ്യം

---

* ഒരു മാനിനെയും കാട്ടിൽ വെട്ടിയിട്ട്, പിറേറദിവസം കര ച്ചത് അതിനെ വധിക്കുന്നതാണെന്നും, മാംസം ആവശ്യമുള്ളവർക്ക് അടുത്ത അങ്ങാടിയിൽ കിട്ടുന്നതാണെന്നും ഒരാളിൽ ഒരു പരസ്യം എഴുതി പ്പതിച്ചിരുന്നതു കണ്ടിട്ട്.

പരതന്ത്രകുരംഗി, നീ നിരാശം
പലനാൾ നിന്റെ കിനാവു കണ്ടിരിക്കാം. (യുഗ്മകം)

5.

ഉടജാങ്കണഭുവിൽ നാല്യപാഠം
പടരും ശാന്തി ശരീരമാർന്നപോലെ
മുനികന്യകമാർ കനിഞ്ഞു നൽകും
വരിനെല്ലുണ്ടു വളർന്നു നിന്റെ കൂട്ടർ.

6.

വശിമാരുടെ വംശജാതരിപ്പോൾ
പിശിതാശിവ്രതമോ പശിക്കെടുപ്പൂ?
കുശയേന്തിയ കൈ കഴുത്തറുപ്പാ-
നസിധാരാകുലമാക്കി കഷ്ടം മാതേ,

7.

നിരുപദ്രവജീവി, നിന്നമൂല്യം
ജനസിദ്ധാമൃതമസ്വതന്ത്രമാവം
മൃഗി, വിങ്ങിവിടും വനാന്തരേ ഞാൻ
മമ കോശസ്ഥിതി സമ്മതിക്കിലിപ്പോൾ.

8.

അഥവാ, പുതുതല്ലെനിക്കിതെല്ലാ-
മിവനോ വാരിനി പാവനീകരിപ്പാൻ?
ചുടുനീർ നെടുവീർപ്പൊടൊത്തു കണ്ണാ-
വനിതൻ വ്യോമനിയെത്ര പോയ് ലയിച്ചൂ?

9

മിഴി താരകസംഘമേ, തുറന്നോ-
ന്നവതാരത്തിന കോപ്പുകൂട്ടിയാലും!
പരപീഡനപാപവാർദ്ധിലാഴം
ഭ്രമരാമെൻപ്രിയെ വീണ്ടെടുക്ക! വേഗം.

10.

കൃതമെന്തൊരു തെറ്റു?—ശാന്തതാസ-
ഖി, നിർദ്ദോഷതതന്നെയല്ലയോ നീ?
അഥവാ ഖലനീതിയെന്തു?—വാഴ്വു
വധശിക്ഷക്കു വിധിച്ചു 'പുള്ളി'പോലെ.

11.

മഴവില്ലു വിയത്തിൽ വീശിടുമ്പോൾ,
കഴലൂതിക്കുളിർമാരുതൻ കളിക്കേ,
കയിൽ ഞെക്കിടവേ, വികാരമറ്റോ-
ക്കഴകേ, നീയൊരു പഞ്ചഭൂതപിണ്ഡം!

12.

'ഉടൽ മാംസളമാണു നല്ലപാകം'
സരസം പ്രേക്ഷകരിവ്വിധം വദിപ്പൂ,
മമ ദൃഷ്ടി, തളിയ യാതനാദ്ര-
ത്തണമാം ചിന്തതടം ചുഴിഞ്ഞുനോക്കി.

18.

നരനാട്ടിയകറ്റി നിന്നിടുന്നു
നരനെ-സ്സോദരനെ-സ്സധർമ്മധാത്രി!!
നിരുപദ്രവിതന്നെയായിരിക്കാ-
മൊരു തിര്യക്കനുകമ്പനീയ,മിന്നോ?

14.

അയി ഭീരു, മെലിഞ്ഞ കാലു നാൻകി
തവ സർവ്വജ്ഞനെന്നറിഞ്ഞുകൊണ്ടുതന്നെ.
വിഷമിപ്പൂ മൃഗാശനൻ ദ്രുതം നിൻ-
ഗതിയാൽ, അനുഗാമിവ്യാധനാം നീ,

15.

വനവേടർ വലയ്ക്കകം കടന്നീ-
ടിന മാൻപേടയെ മൃതയാക്കി മുന്നം.
പ്രതിയോഗിയിലുള്ളണച്ചു വെപ്പി-
ച്ചൊരു പൌരസ്ത്യമഹസ്സിനെ സ്മരിച്ചു.

16.

മിഴിനീർ വെറുമുപ്പുവെള്ളമുള്ളം
വ്രണമാകും നെടുവീർപ്പു വായു മാത്രം;
ഇതി ഭാവനാ!—ഹിംസതൻ കരാളാ-
കൃതിയാർത്തിന്ന ഹതം ജഗത്തു ഹാ! ഹാ!

17.

പിടിയേന്തിയവൻ്റെ ചിത്തരംഗ-
പ്പടി കാറിന്നു കരാളമായ കത്തി
ഗളനാളിയിൽ നാളെ വീണു ഹാ! ഹാ!
ഹരിണീജീവമതത്തുമാഹരിക്കും!

18.

കവികൾക്കുപമാനമാനമക്ഷം,
തവ കാതോളമണഞ്ഞ കണ്ണു കാമ്യം,
സരളാശയ സാക്ഷി, യന്ധകാരാ-
വൃതമായ്ക്കണ്ടിടുമാറു കർമ്മസാക്ഷി!

19.

നിജപാദമണഞ്ഞ വന്യജീവി-
ക്കുഴമിട്ടുവ്വിധിയാൽ വനസ്ഥതേ, നീ,
വിലപിപ്പൂ! വിഹംഗമസ്വരത്താൽ
സ്വവികാരം ജഗദീശ! ജന്തുപോലെ.

20.

തളിർമേനി സമാർദ്രമാം കരത്താൽ
തഴുകം രാവിൽ മൃഗാംഗനേ, മൃഗാങ്കൻ;
ഹിമശീകരബാഷ്പവും പൊഴിക്കും
പുലരിപ്പൂമിഴി, നിന്നപായഖിന്നം!

21.

ക്ഷിതി കമ്പിതമാകിയില്ല കൈക്കു-
ക്കൊളി വീണും പ്രതിമാപ്രഭാവമില്ല;
നിരുപദ്രവ ശാന്ത മൃത്യുജന്തോ,
ചരമം നിന്റെ വിലാപകാവ്യകാരി.



# പ്രേമവ്രതം.

(കേക)

I

പാതിരക്കുളിർതിങ്കൾ പാൽമഴ പൊഴിക്കവേ,
പായുന്നു യമുനതൻ വക്ഷസ്സിലൊരു തോണി.
പുളകോദ്ഗമകാരിപ്പൂനിലാവുലാവിന
കുളിർനീർ നിചോളത്തിലതു നീറ്റക്കസവിട്ടു.

നീരവമായ രാവിൽ നിസ്സംഗാന്തരംഗത്തിൽ
നീളവേ നിനാദമങ്ങൊന്നു മാറ്റൊലിക്കൊണ്ടു:—
'മാനുഷനിശ്ശ്വാസത്തിൻ മാലിന്യം തീണ്ടാത്തിടം—
മൗനം മാമുനിമാരുമാണെന്നാശാന്താശാന്തം—
കാന്താരമല്ലം—ദൂരെക്കാണുന്നു, തുഴക നീ!
കാണിയും വൈകാതെയങ്ങെത്തട്ടെ തോണിക്കാര!'

ആരാണീയസാമാന്യസാഹസകർത്താവാവോ?
വൈരാഗ്യനിരതനോ, നൈരാശ്യനിഹതനോ?
ഔഷസരാഗം തെളിച്ചുള്ള പൂങ്കവിൾത്തുമ്പിൽ,
ഈഷന്നിമീലിതമാമിക്കൺപുടങ്ങളിൽ,
നഗ്നമായ് നിഴലാടുന്നുണ്ടൊരു നിരാശത—
ഭഗ്നമാം മനോരഥം—ഭഗ്നഭാവനാസ്വപ്നം.
മുട്ടോളം നീണ്ട ബാഹാമുസലം, നിവർന്നിടം—
പെട്ടൊരു ലോമന്തരം, മേദുരതാരുണ്യശ്രീ—
രാജന്യതേജസ്സോലുംവെട്ടുന്നു; നൈരാശ്യമേ,
രാജതാംബരത്തെ നീ മഷിദൂഷിതമാക്കി!

പച്ചനെൽക്കതിർക്കുല പാഴാക്കുന്നിതു ചാഴി;
പിച്ചകപ്പൂവിൽപ്പോലും കിടപ്പൂ ചെറുകീടം;
മെച്ചമായ് പൊൻപൂച്ചിട്ട കാണുന്നു പുരോഭാഗം;
പ്രച്ഛന്നപടത്തിന്റെ പിന്നിലെക്കഥയെന്തോ?
തൃണമായ്ത്തള്ളീ തൃതീയാത്മത്തെ നേടാൻ, പ്രേമ-
തൃഷിതൻ ബാഹ്യാഭോഗബാഹുല്യമശേഷത്തെ!
വിന്ധ്യന്റെ വിരിമാറിൽ തപ്തശിലാതലംപോലെ
വന്ധ്യാശൻ മനഃക്ഷതത്തോടവനെത്തിച്ചേർന്നു.
കാഷായവസ്ത്രത്താലും, കാന്തികന്ദളിതാംഗം
കാമുകാലങ്കൃതൻ കൂടിനാൻ ധൃതിയാലും.
എന്തൊരു വിലാസിനി വ്യസനിപ്രേമോ! ഭവാൻ
പൂതമാം പ്രണയത്തിൻ ദാരുണപരിണാമം!!



* * * *

സ്വർഗ്ഗീയസഞ്ചയപ്രേമപൂർണ്ണമേ, കാർമേഘാളി
മാർഗ്ഗം തേ മറയ്ക്കട്ടെ, ദുഷ്പ്രവാതാഹതം;
നിൻനിറകതിർവീശി നിർമ്മലനഭസ്ഥലം
മിന്നിടും മനോജ്ഞമാകുമച്ചിരാൽ ചരിതാർത്ഥം!
പായുമപ്പുഴയാവാഹപങ്ക്തിയെ നിറുത്തുവാ-
നായുയർത്തുന്ന കൈയേ, നിയ്യൊരു ഭാസുരമാം.
വെൽക നീ, മലത്താഴത്തിൽ തുളുമ്പും തെളിത്തേനേ!
വെൽക നീ, പൂങ്കോകിലഗളനിർഗ്ഗളൽധാരേ!
മാനസക്ഷേത്രത്തിലെക്കാഞ്ചനക്കൈവിളക്കേ!
കാനലിൽക്കളിമിളപ്പൂഞ്ചോലേ! രാഗപ്പുൺപേ!
ചെങ്കതിരവൻ പുൽകിപ്പുലർത്തെന്നെത്താലാട്ടും

ആഗതതാപസചിത്തനാകാരം ഹതാശനി-
ലാകവേ പുനഃപുനഃ പുളകാവാപം ചെയ്തു.
ലോചനങ്ങളേ! തമ്മിലാലോകമൊന്നാൽ ചേത-
സ്സേചനാപടുക്കളോ നിങ്ങൾ?—എന്തിതിൻ മർമ്മം?
ചാക്ഷുഷസ്നേഹമാമോ?—സോത്കണ്ഠം സമീക്ഷിക്കാം
സംക്ഷുബ്ധൻ മിതാക്ഷരം കുശലപ്രശ്നം ചെയ്തു.
'ആഹന്ത! ഭഗ്നാശന്മാർക്കാശ്രയസ്ഥാനം വനം
ആഹതഹൃദയനായണഞ്ഞേൻ സഹോദര!
നിശിതപ്രേമചിന്താദീപകം ഹൃദ്ദാരകം
നിതരാം വിവിക്തമിദ്ദിക്കെന്നു തോന്നുന്നു മേ.'
'ഞാനുമങ്ങയെപ്പോലെ ദുർവ്വാരദുർവ്വേദനാ-
ലൂനമാനസം'—എവമശ്ശോകാർത്ത്യാ വിരമിച്ചു.
'ഇമ്മിഴികളൊഴുക്കീടുമശ്രുക്കളെക്കണ്ടി-
ട്ടെന്മനം പൊന്താർച്ചെടി ചെമ്മണ്ണിൽത്താഴ്പ്പിച്ചു.'
'ജനസങ്കുലദേശം പ്രവേശിക്ക! ഭഗ്നാശർ നാം
വനംവിട്ടിനിപ്പുരിക്ഷികൾക്കോപ്പമസ്സാം.'
നേരിയതാരിതാംഗുളീല നേപഥ്യസ്ഥിതനിട്ടു;
വാരിതം തദ്ധാസ്യശൂന്യസർവ്വവേശത്രീ.
'അങ്കമങ്ങളെന്നു, മാറ്റും കാണില്ല മമ സഖേ!
പോകാം' എന്നോതിയജ്ഞംഗതനൊത്തുടരവേ,
കാലിടച്ചുയാൽ കൈത്താരവലംബിപ്പാനാഞ്ഞു;
വെല്ലിതകളേബരമാഗതൻ മാറിമാഞ്ഞു.
പ്രേയാനെൻറ ഹൃദെസൗന്ദര്യം വൈരാഗ്യം വിഴുങ്ങാഞ്ഞോൻ
മായാതാപസനായി മാഞ്ഞിതാ മനസ്വിനി!

* * * *

# പ്രേമവ്രതം

കാലകല്ലോലങ്ങളിൽ കണ്ണീരിൻ കണികയും,
ലോലവായുവിൽപ്പാടേ ലയിച്ച നെടുവീർപ്പും,
നിർജ്ജനദേശം മധുനിഷ്യന്ദിവേണുസ്വനാ-
വർജ്ജകമാക്കി വൃന്ദാവനശ്രീ ചൂഴം വീശി,
പ്രേമരൂപനെ മനഃക്ഷേത്രത്തിൽ കൺകളെ-
ക്കാമാനുകൂലം കണ്ടു ശാന്തിമുദ്രിതയായി,
ആശ്രമാന്തികേ മേയുമിളമാൻകിടാവിനെ-
യശ്രുഭാരമിയന്നാലോകം ചെയ്യുമേ ചേതോഹരം,
ഒരു താപസകന്യ വാസന്തോഷസ്സുപോലെ
മരുവുന്നിതാ—നിത്യപ്രണയാർത്തിക! തൊഴാം.

ചവിട്ടിപ്പുറകോട്ടായിച്ചാരിത്ര്യതേജഃപുഞ്ജ-
പവിത്രീകൃതദേശം പ്രേമഘാതകന്മാരേ!
ശിഥിലീകൃതമായിബ്ഭൌതികദേഹബന്ധം
പതിരക്കം കാലം പ്രതീക്ഷിക്കയല്ലീ കല്യേ!
ചാരിതാർത്ഥ്യത്തെ. പ്രാപിച്ചീടുക: നിത്യബ്രഹ്മ-
ചാരി താൻ ഭവൽപ്രേമഭാജനം, ബാല്യബന്ധു.

മാനസം തെളിഞ്ഞൊഴുകാൻ സേചനം ചെയ്യുന്നൊര-
മ്ലാനമാമനുരാഗസൂനത്തെസ്സ്വാർത്ഥോന്മത്തൻ
പാഴ്മണ്ണിൽപ്പറിച്ചിട്ട തൻ കൃപാണിയാം പാണി
കോമളം മറ്റൊന്നിലുമക്കൊതിയാൽ നീട്ടീടുന്നു!!
ഹതജാതിയാൽ മിഥഃപ്രാപ്തിനൈരാശ്യപ്രേമ-
വ്രതരേ, പാർത്തുവിൻ തൂമണം പരത്തിലും!

# ഞാൻ കണ്ട കനകദീപിക.

(കേക)

കൊടുങ്കാടിട, മൂടം കൂരിരുളം, ഏകൻ, ചിറും
കടുവാക്കൂട്ടം, നടക്കൊണ്ടേ പാതിരാനേരം—
കുടിലപ്രകൃതിതൻ വാർചില്ലിച്ചുളിവിലോ
കുടുങ്ങിപ്പോയയോ! പാവം! സംഭ്രാന്തപഥിക നീ! 1

പിറന്നിട്ടൊരു രണ്ടു നാഴിക മാത്രം ചെന്ന
ചെറുപൂന്തിങ്കൾക്കിടാവുറങ്ങിക്കഴിഞ്ഞല്ലോ-
കൂരിരുളലയുന്ന വിണ്ണിന്റെ വിസ്തൃതമാം
താരിളംതെളിവൊന്നു നീട്ടുകിൽ നിസ്സാരമേ. 2

കൊച്ചുകോരകത്തെയും കോൾമയിർക്കൊള്ളിച്ചുടൻ
കോമളകുസുമമായ് വിടർത്താനുള്ള പോരും.
നിഷ്ഠുരോഗതി പാന്ഥ, നിബിഡനിശാന്ധകാര-
നിർമ്മുക്തമാകാൻ നേർത്ത കൈത്തിരിയൊന്നേ വേണ്ടൂ! 3

വല്ല പാഴ്ക്കുടിലിലുമത് ഫുല്ലമാകാൻ യോഗ-
മില്ലാതെ മിന്നിമിന്നി നിൽപ്പുണ്ടാമൊരു ദീപം.
ആ മതഹൃദയ, നിൻ വീഥിയെ വിളക്കുവാ-
നായതു മതി: നിനക്കതുതാൻ നിറതിങ്കൾ. 4

ഏകാന്തമിതളേണോ? വ്യാമിശ്രം പ്രഭാന്ധ്യങ്ങൾ;
വൈകാതെ വീശും മുഴുവെളിച്ചപ്രഭ വാനിൽ.

അവിലംഘ്യമായുള്ള ഭവിതവ്യതേ, തവ
വിവിധവ്യാപാരത്താൽ വ്യാമുഗ്ദ്ധമല്ലോ ലോകം. 5

അമ്മിഴിക്കുരുന്നൊഴുക്കീടുമാറല്ലാനമാ-
യുന്മാദസ്സാമളേണിപ്പൂങ്കതിർ ചിന്നിക്കണ്ടേ;
ഹതജീവിതത്തിലുമൊളി വീശുവാൻ വല്ലും
അതശോഭനാന്വിതസ്വിരദീപിക വെൽക! 6

കാന്താരമർമ്മം വൃന്ദാവനശ്രീ ചൂഴ്ം വീശി;
കാന്താരദീപം തനിപ്പാന്ഥനു തുണ നൽകി;
വാസരശേഖരൻ പുൽകും കാകളീ പുളകിത-
വാസന്തോത്സവസ്സായ് മാറി, പാഴിരുൾപ്പാതി രാവും. 7

ക്ലേശത്തിൽ തെളിഞ്ഞ തേൻതുള്ളിയുതിർവാരുറ്റ-
ദ്ദേശത്തിലൊതുങ്ങാതിമ്മട്ടുവന്നോതിപ്പായി:—
'പാത്തിരി തിരഞ്ഞ ഞാൻ പാതിരാക്കുരിരുട്ടിൽ
പാത്തിരിയാതെ കണ്ടേൻ കനകപ്രദീപിക!' 8

## ശാന്താവസ്ഥം

ചൊരിഞ്ഞു പേമാരി കഴിച്ചി മാറി-
മറഞ്ഞു; വൈദേശികമാൎഗ്ഗചാരി
എരിഞ്ഞ ദീപക്കതിരൊന്നു കാൺകെ-
ത്തിമിഞ്ഞു സത്രാളിമുഖം സമോദം. 1

സുമന്ദഹാസസ്ഫുരിതാഭ വീണ്ടും
വെള്ളിജ്ജ്വലാകല്ലു വിളക്കമേകി,
സാരള്യസത്തിന്നറവായ നേത്ര-
ദ്വയം സ്വയം സ്വാഗതമോതിയോതി, 2

സന്തൃപ്തിയെസ്സന്തതജീവിതത്തിൻ-
സംഫുല്ലപുഷ്പദ്യുതിയാൽ പുലത്തി,
സംചിന്തനാകുഞ്ചിതമായിടാത്ത-
ലലാടമുൾക്കണ്ഠേ വെളിപ്പെടുത്തി, 3

നീണ്ടുള്ളൊരാകാരമകത്തുനിന്നു
കോലായിലേക്കൊട്ടു കുനിഞ്ഞുനോക്കി,
അഭ്യാഗതന്നാക്ഷിപുടത്തിലപ്പോ-
ളശ്രുതപൂൎവ്വാമൃതധാര തൂകി. (വിശേഷകം) 4

മഹാനസാദ്ധ്യക്ഷത മാനനീയം
വഹിച്ച സത്യവ്രതതാ,സുമാംഗി
ത്തുമുത്തണിസ്വേദകണം തുടച്ചു
വരുന്നു വാസന്തവിലാസലക്ഷ്മി. 5

അപ്പുറെൻറ കണ്ണിന്നനായാമനായതു
കൈകൊണ്ടു പാത്രസ്ഥഫലോപഹാരം
ആകസ്മികാഭ്യാഗതനാകി നിന്നാൻ
ശാലീനതാപേശലമാതിഥേയി. 6

ഗ്രാമീണകന്യാമുഖമുക്തമാകു-
മകൃത്രിമക്കൺമുനതൻ വിലാസം
നാനാവിധം നാഗരികാംഗനാക്ഷി-
പാതം പരീക്ഷിച്ചവനിൽപ്രഫലിച്ചു. 7

മുഖം നിരഭ്യസ്തമുഖപ്രസാദം
പാഴ്ശിയിൽ പാൽപ്പുഴ പാരമേകി;
കാർകൊണ്ടൽ കാശ്മീരകമേന്തിടും മ-
ട്ടാഹാര്യസൌന്ദര്യപവിത്രപൌരി. 8

ചാർവ്വംഗിയിൽ ചാക്ഷുഷരാഗമായാം-
കൽഭ്രുതമൃത്യൽപുളകാനമേയം;
ദൈവോപനീതം നിധി ഹേ! യുവാവേ,
നീയുപേക്ഷിയ്ക്കു, സുഹൃതൈകലഭ്യം! 9

കുമാരികാന്യക്കളുർവെണ്ണിലാവും,
നീലോല്പലപ്പൂക്കളുമുല്ലസിച്ചു,
നിത്യം നിരാഡംബരജീവിതത്തി-
ലാഡംബരം ചേരുകതന്നെ ചെയ്തു. 10

അത്തന്വി തണ്ണീർക്കുടമേന്തിയെത്തിൻ-
തടം നനച്ചു തളിരൊത്ത കൈയാൽ

താർക്കത്തണലിൽത്താണ്ഡവമായിട്ടന്നാ-
ച്ചെന്തെങ്ങിലും ചേൎന്ന പയോധരശ്രീ. 11

ഗൃഹേശിതാവിൻ മതിപോലെമഞ്ജു-
കേദാരഭൂവൊന്നിതു; കേരമല്ല്യ,
സുശാന്തമായ്, സാധുസമൎഗ്ഗമായി
വിശാലമായേ,റെ വിളത്തുകാൺമൂ! 12

ഉത്തുംഗസൌശില്യസമൃദ്ധി, കന്യാ-
കടാക്ഷസമ്പത്തിവയൊത്തിണങ്ങി
അസ്സുന്ദരാഗാരവുമപ്പടിന്നാൾ
പ്പൂമേടയെക്കാളുമൊളി പൂണ്ടു കണ്ടു. 13

ബാഹ്യാന്തരഭോഗോചിതചിത്രമങ്ങോ-
പാന്തം സമസ്തം പഠിക്കുന്ന പക്ഷേ:
ആത്മാനുകൂലം പ്രകൃതിപ്രലോഭ-
മാലൈകലോലൻ തിരയുന്ന ദ്രവ്യം. 14

മന്ദം മനോവല്ലകിതന്റെ തന്ത്രി
താനേ നിനാദോന്മുഖമായി നിൽക്കേ,
പലപ്പൊഴും പൌരവിരാവപൂര-
മല്ല്യേ സ്ഫുരത്കൃപാണമഹോ, ലയിപ്പൂ! 15

പടൎന്നു നിഷ്ക്കമ്പത നാലുപാടും;
നീലദ്യുതിവ്യാപ്തനഭസ്സു മേലെ;
പച്ചത്തൃണാസ്തീൎണ്ണതലങ്ങളും താഴെ;
നീൎച്ചാലു നീളെ;—കവിതേ കളിക്കൂ! 16

ചാണെക്കിടാപ്പാട ചിലപ്പൊഴെല്ലാം
മാടത്തിലും കാൺമൂ മണിപ്രകാണ്ഡം.
ആരാധ്യവേഷാകൃതയതലക്ഷ്യമല്ലോ;
കാവ്യാധിപന്മാർക്കതയത്ര ദൃശ്യം. 17

ഇജ്ജ്ഞാരാമകാമൻ കവിയാണു; കാൺമൂ
സ്വശാന്തഭൂവിൽ സുലഭം പ്രമേയം;
ഉത്ഭിന്നഗാഥാശതസൌരഭത്താൽ
സത്സാഹിതീവാടി തദീയസദ്മം. 18

തളിർത്ത തൈമാന്തരുവിൽക്കരേറി–
പ്പൂങ്കോകിലം പാട്ടിനൊരുങ്ങിടുമ്പോൾ
കൊത്തിക്കൊറിച്ചാശ്ശുകി കൊഞ്ചിടുമ്പോൾ
തൻതൂലികത്തുമ്പിളകാൻ തുടങ്ങും. 19

പ്രേമപ്രവാഹം പ്രബലീഭവിച്ചു,
മന്ദതരംഗങ്ങളിണങ്ങി രമ്യം;
സ്വഭാവിജമാതൃപദത്തിലിസ്സ–
ത്സ്വഭാവനെച്ചേതസി ചേർത്തു വൃദ്ധൻ. 20

കുളിർത്ത പൂങ്കോരകമേ മധൂളി
ഇളന്നുമരാറ്റു കരന്ദഷംഗം
വിടർത്തിടും; നിന്റെ വിശിഷ്ടഗന്ധം
സൽക്കാവ്യകൂടേണ്ണനവസ്തുവാകം. 21

ആദർശരാഗം സ്വവിപഞ്ചിയിങ്ക–
ലാലാപനം സ്വച്ഛമവാനരൂപം

ഭവാനു ചെയ്യാം സുകവേ, വൃഥാപി
പരിഭവാനാധിനാന വേണ്ട, വേണ്ട! 22

പരീക്ഷിതാക്ഷീണഗുണൻ യുവാവു-
തൻ കൈയിലർപ്പിച്ചു തനൂജയാളെ;
ആ വൃദ്ധജായാവരനന്തിമാരം
പണ്ടേതിലും ശാന്തി പെടുന്ന കണ്ടു. 23

* ഒരിക്കലാകസ്മികമായൊരത്തൽ
പുരത്തിൽനിന്നെത്തി നിമേഷമാത്രം;
ശാന്താപ്രസൂത് ജീവിതശോഭമാളും
ദുഷ്പാകമാം ദുർദ്ദിനമായ് മങ്ങി. 24

പ്രസിദ്ധമാകും പ്രഭുഗേഹമൊന്നിൽ
സംജാതനിസ്സ്വനാത സ്വതവാസി
കഴിഞ്ഞുപോയ് കാരണവൻെറ കാലം;
തത് സ്ഥാനമിന്നിത്തരുണന്നു തന്നെ. 25

ആൺമാരെല്ലാമനുജന്നു നൽകി-
ഷ്പ്രൗഢപ്രഭാവക്കരതീണ്ടിടാതെ,
പ്രേമപ്രദീപക്കതിർ കണ്ടൊരേടം,
ഭുജിച്ചു ശാന്താവസഥം വ്രതസ്ഥൻ 26



* പ്രഭുഗേഹത്തിലെ കാരണവൻ മരിച്ചതിനുശേഷം സ്ഥാനമാനകാരിന്നുടെ യുവാവായിരുന്നതിലും, ആ പരിവാരം അവൻെറ മനസ്ഥിതിക്കു് അനുകൂലമല്ലായിരുന്നതിനാൽ, ഭാവാരൂടിൽ ചെന്നു മാറ്റം അന്നത്തെ ഏല്പിച്ചു മടങ്ങി.

നഗ്നശീർഷരായെത്ര ചുമടേന്തുവോർ ചുടു-
നട്ടുച്ചവെയിലത്താ നന്മയെ വാഴ്ത്തുന്നുണ്ടാം!
ജീവിതവിപഞ്ചിതൻ തന്ത്രിയിൽത്തങ്ങും നാദം;
നാവിക ദിഗ്ഭ്രമത്തെ മാറ്റുന്ന മണിദീപം—
പണം—എങ്കിലു,മെന്തോ ചിലപ്പോൾ ചേർപ്പൂ ദൈവം
മണമാളുന്ന മാല്യം കുരങ്ങിൻ കഴുത്തിൽ പോലും!
സംഭൃതാർത്ഥത്തെയേതെത്യാഗാർത്ഥം നീക്കിവെച്ചു
സൌഭ്രാത്രമൂർത്തേ, യവൻ നിഷ്കാമകർമ്മയോഗി!
പാവിതസ്ഥലിയിതിൽ മാതസ്ഥപഥികന്മാർ
ഇവിയർപ്പുനീർത്തുള്ളി ഇടച്ചു തളിപ്പീലേ?
    ജീവിതച്ചുമടേന്തിയെത്ര പോരത്താണിക-
ളീവിധം തേടുന്നുണ്ടാം, തെല്ലിട വിശ്രമിപ്പാൻ!
ആരാലൊന്നക്ഷിലക്ഷീഭവിക്കാതനാവേലം
നൈരാശ്യനിഹതരെത്രപേരഹോ, വിധേ!
പഴ്വേനൽച്ചുടുമണ്ണിൽ പാദങ്ങൾ തട്ടുന്നേരം
പാവമേ, പൊള്ളിബ്ഭാരഗൌരവാൽ തല നൊന്തും
നെടുവീർപ്പിടുവോരെ തങ്കയ്യാൽത്താങ്ങിയാരോ
വിടർന്നതണലിങ്കൽ, അപ്പുണ്യരൂപൻ വെൽക!
സോദരർ ചുടുനെടുവീർപ്പുകൾ വിട്ടിടട്ടെ;
സ്വേദത്തിൽക്കുളിക്കട്ടെ; കാൽനൊന്തു കുഴയ്ക്കട്ടെ—
വീശുവാൻ പങ്ക വേണം; പൂശുവാൻ പനിനീരും;
വിശ്വമേ, സ്വാർത്ഥത്തിന്റെ വിത്തായി മാറി വിത്തം!
നരജീവിതയാത്രാവീഥിയെ വിളക്കുവാൻ
നിതരാമിവർക്കൊരു നേർത്ത കൈത്തിരിപോലും!
അദൃശ്യമൊരു കരമൊടുവിൽത്താങ്ങാനുണ്ടാം;
അരുണോദയം കാണാം; ആശ്വസിക്കുവിൻ നിങ്ങൾ!



പൊള്ളും

## സഹാറായിൽ പൂഞ്ചോല.

(മാകന്ദമഞ്ജരി)

കാർമ്മുകിൽമാലകൾ കശ്മലവ്യോമത്തെ
ദുർമ്മുഖം കാട്ടിബ്ഭീഷിപ്പിക്കുന്നു!
ചെങ്കതിരെങ്ങും ചൊരിഞ്ഞ പുലർകാല-
ത്തങ്കത്താരണിയിൽനിന്നു നീളെ
പാതാളകാളിമ പാരിൽ പരന്നിതു;
വേതാളപാളികൾ കേളിയാടി!

ചീറിയലറുമരബ്ബിക്കടൽത്തിര-
ത്തേറിയൊരുഷ്ണനിശ്വാസങ്ങൾ
ആറിടുന്നില്ല; മരുത്തു മലയാദ്രി-
യേറിയാറാടിയടിക്കിലും ഹാ!
പിന്തിരിയാതെ പ്രയാണം ചെയ്തീടുകി-

ലന്തിപ്പൂന്തിങ്കളുദിച്ചൊഴുകും
നൈരാശ്യമേലാത്തൊരായ സൌരഭ്യ-
സാരാംശം പാരാകെ വീശിക്കൊള്ളും
ബന്ധനം ഭേദിക്കും; മൊട്ടു വികസിക്കും
ബന്ധുരസൂനമായ് സോദരരേ!
പൊള്ളും സഹാറായിൽ പൂഞ്ചോല കണ്ടിടാം
മുള്ളുകൾക്കുള്ളിൽ മലർശ്ശയ്യയും

മോഹനകാന്തിപ്രവാഹമൊന്നുണ്ടിതാ
സ്നേഹസന്ദീപിതമായിക്കാൺമൂ!
ദൈവീകമാകമജ്ജ്യോതിഷ്കിരണങ്ങൾ
ജീവിതവീഥി വിളക്കിക്കൊള്ളും.
വിണ്ടലം വാർമഴവില്ലൊളി വീശിടും;
കണ്ടകം കണ്ടകന്നീടൊല്ലേതും
നീളെച്ചിരിക്കവിൻ! നിരഘ്യനീരജം
നാളെപ്പൊഴിക്കും പനിനീർവർഷം

സ്വാതന്ത്ര്യശംഖത്തിൽ ചോരാവിമോഹന-
സ്ഫീതസ്വനാപൂർണ്ണം ധർമ്മക്ഷേത്രം
കൊട്ടിയടച്ചുള്ള കോവിൽക്കവാടങ്ങൾ
മുട്ടിത്തുറക്കുവിൻ മുക്തിക്കായി
സ്വേദകണമണിമാല്യോപഹാരത്താൽ
സാദരമീശസപര്യ ചെയ്യിൻ!
ബാലവിഹംഗങ്ങൾ പാടിപ്പറക്കുമി-
ക്കാലത്തു കണ്ണടച്ചു നിങ്ങൾ
സ്വാതന്ത്ര്യസ്വപ്നങ്ങൾ കണ്ടുകൊണ്ടാഹാ-
ചേതനാഹീനം ശയിച്ചാൽപ്പോരാ;
പൊള്ളും സഹാറയിൽ പൂഞ്ചോല കണ്ടിടാം
മുള്ളുകൾക്കുള്ളിൽ മലർക്കുലയും

പണ്ടുദയപുരരാജധാനിയിൽ ധാത്രീവൃത്തി-
യാണ്ട സച്ഛംശമൊന്നിൽ സംജാതയല്ലോ 'പന്ന' *
ജീവനരസായനദാത്രിയെന്നെന്നോണം ദു-
ർദ്ദൈവത്താൽ പിരിഞ്ഞിവൻ ധാത്രിയിൽ സമർപ്പിതൻ
തന്നിൽ നിക്ഷിപ്തമായ നിക്ഷേപഭാരം 'പന്ന'
മന്നിലെതിനെക്കാളും മാഹാത്മ്യമേറിക്കണ്ടു-
തന്നുടെ നികടത്തിൽ സ്വന്തപുത്രനും ശയി-
ക്കുന്നു; തന്നെച്ചെറുകയ്യേ തായയ്യേ താങ്ങായുള്ളൂ!
മാറപ്പൂവിൽ നിന്നൂടുന്ന മല്ലിക മലർത്താരത്തിൽ
മാറിമാറിപ്പറക്കും രണ്ടു വണ്ടുകൾ പോലെ
പ്രേമശീതളമാകുമാനീലനയനങ്ങ-
ളിമ്മനാക്കുമാറിലുമിങ്ങും വിഹരിച്ചു.

"ഇന്നൊരു കളിത്തോഴനിക്കൊച്ചുതിരുമേനി-
ക്കുന്നേകപുത്രസമ്പത്തൊരുനാൾ യുവാവായി
ഇന്നത്തെപ്പോലെയന്നുമീ മേവാരധിപന്റെ
സന്നിധിയിങ്കൽപ്പടക്കളത്തിൽ ഭടനായോ,
ആസ്ഥാനമണ്ഡപത്തിൽത്തന്നെയോ—ഭാവിശ-
സംസ്ഥമാണെല്ലാം— പെരുമാറുവാനിടവരാം.
സ്വാമിക്കും ഭൂമിക്കുമായ് ഹോമിപ്പാൻ മാത്രം ഭൃത്യ-
നാമിവൻ ഗാത്രം പോററിപ്പോരുന്നു നിസ്സ്വാർത്ഥ ഞാൻ
പമ്പരം, പാവ, പന്തിക്കളിക്കോപ്പുകളേതും
പല്ലവമൃദുലമാം പാണിയിൽ ചേർക്കാലെന്തി

---

* രത്നം.

പന്നാ തൻ പിഞ്ചുമാറം ഭാസിക്കാനിടയാക–
മന്നരത്തെക്കത്തുഫലമിന്നു ഞാൻ സ്വപ്നം കാണ്മൂ!"

അഖിലാംബമേ! ജ്യോതിർമ്മയമാം പരിവേഷ–
മഹിതമൃമായ് ചാർത്തും നിൻ തലയ്ക്കുമേൽ ചിത്തം!

II

രാജാന്തഃപുരമെന്തോ ശബ്ദോർമ്മിമാലാകുലം;
രാത്രിതൻ നിശ്ശബ്ദത ഭേദിച്ചു കോലാഹലം.
"വിക്രമജിത്തി"ന്നന്ത്യശ്വാസത്താലവരോധം
വിസ്ഫുടം പ്രതിധ്വനിപ്പിച്ചിതാ വനവീരൻ
ചോരുന്ന നിണമണിക്കൈയ്യാളുമലച്ചുകൊ–
ണ്ടോരന്യകലുഷമാം കണ്ണാറൻ രണ്ടാം കംസൻ,
"ഉദയൻ" സൈ്വരം പള്ളിക്കുറുപ്പുകൊള്ളും മുറി–
ക്കുഴറിവരുന്നൊന്നാക്കുറകൻ കഥിക്കവേ,

തന്മനോമന്ദിരത്തിൽ ജ്വലിക്കും രാജഭക്തി
തത്ക്ഷണവ്യാമോഹത്തിൽത്തെളിയും വഴി കാട്ടി.
പൊന്നസവണിപ്പൂമ്പട്ടുടുപ്പു കുമാരന്റെ–
യംഗത്തിൽ നിന്നഴിച്ചു തൻപുത്രനണിയിച്ചു.

ധാത്രീനന്ദനാ, മറുജന്മത്തിൽ നിനക്കൊരു
ധാത്രീശബാലനാവാൻ യോഗമുണ്ടായേക്കമോ?

ഉപബാലനെ ക്ഷണം കൊട്ടയിലാക്കിയിട്ടന്യ
നാപിതൻ വശമേല്പിച്ചയച്ചാൾ ധർമ്മവ്രത.

പ്രസ്ഫുടം കേട്ടു പാദവിന്യാസശബ്ദം; ദ്രുതം
പ്രച്ഛദപടം പൊങ്ങി മാതൃമാനസം താനേ,

“എന്തുനിന്നഭയൻ ചൊൽകെ”ന്നുടൻ വനവീരൻ
പൊങ്ങുന്ന ഔത്സുക്യത്തോടും പന്നയോടലറവെ,
മാതാവിൻ മനസ്സൊട്ടു മടിച്ചു മറുപടി-
ക്കുത്താനം നേരം ചിര പൂണ്ടിതു ഗളനാളം;
അക്ഷരമൊന്നുമോഷ്ഠപുടമുദ്രയെബ്ഭേദി-
ച്ചക്ഷണം പുറപ്പെട്ടീ,ല്ലംഗുലിയതു ചെയ്തു
വാളിന്റെയലകൊണ്ടു തിളങ്ങി; ചെറുഗള-
നാളികയിങ്കലൂടെയല്പരോദനം പൊങ്ങി.
ആയതു വായുവിൽച്ചേർന്നലയുണ്ടാകും മുമ്പി-
ലാത്മജനാദിലോകതാതന്റെ തിരുമടി.

എത്ര ധാത്രിമാരെത്ര ധാത്രീനന്ദനർ വിശ്വ-
ചിത്രത്തിൽ മാഞ്ഞുപോയി; പന്നേ! നിൻ പരിത്യാഗം
കനകച്ഛായമെന്നുമനാഘ്രാതമലമാർന്നാൻ
ജനമാനസമാകർഷിപ്പൂ!— ഹാ! മഹാദർശം!
മധുപന്മാർക്കും മന്ദമാരുതപോതത്തിനും
മധുരാസവവും തന്മണവും നൽകും പൂവേ!
തവ ജീവിതം ശ്ലാഘ്യമാണെങ്കിലൊരുവംശ-
മവനം ചെയ്ത ജീവനെന്തു ധന്യത വേണ്ടു?
പരാർത്ഥം—അതുതന്നെ സ്വാർത്ഥം—അർപ്പിക്കുന്നോ
പരാർദ്ധ്യം ആയുസ്സമ്ലാനമായേ നിൽപ്പൂ!

# സുകുമാരസൃഷ്ടി.

---

പാശ്ചാത്യദേശാംബരമാൎഗ്ഗം മന്ദം
പൈതലസ്സൂൎയ്യനാമിത്ഥമധഃപതിച്ചു;
പാടത്തുടൻ പഞ്ജരമുക്തർപോലെ
മാടപ്പിറാവിന്നിണ വന്നണഞ്ഞു. 1

തത്തിക്കളിച്ചും വഴിനെല്ലു മെല്ലെ-
ക്കൊത്തിക്കൊറിച്ചും ചിറകിട്ടടിച്ചും
രസിച്ചു ദൃശ്യാകൃതിപൂണ്ടു രണ്ടും
ദാമ്പത്യസമ്പത്തു വെളിപ്പെടുത്തി. 2

മന്ദം മരുല്ലോലിതമായി നാലു-
പാടും മരം മൎമ്മരമാൎന്നിടുന്നു;
തങ്കക്കതിൎപ്പൂഞ്ചലചാൎത്തിയെങ്ങും
താരാപഥം — നിൽപ്പു തനിച്ചു ശാന്തം. 3

സ്വതഃ ശുനാസീരധനുസ്സുരച്ചു
പുരട്ടിയിട്ടുള്ളൊരു പൂവൽ മെയ്യിൽ
ആരക്തനാമസ്തമരീചിമാലി
ചെഞ്ചായമിട്ടേറെ മിനുക്കിടുന്നു. 4

ഇവൻ, ദയാശീലഭഗഞ്ചലത്താൽ
സംഭാവനാചെപ്പിതു കണ്ടിരിക്കാം:
വിശ്വൈകചൈതന്യമെഴുന്നിവറ്റു
വിപത്ഭയം തീണ്ടിയതില്ല തെല്ലും. 5

പാരാവതം വാരൊളി മെയ്യിളക്കി-
ക്കൊഞ്ചിപ്പരം പൂഞ്ചിറകിട്ടടിക്കെ,
മനുഷ്യവാക്കിന്റെ പതിന്മടങ്ങു
ശക്ത്യാ മിഥോഭാവമറിഞ്ഞുകൊൾവൂ! 6

അഹോ, മഹാസ്നേഹകടാഹമൊന്നിൻ
ഗൂഢമാകും പരിണാമശക്തി
ധരിച്ചൊരാളാം കവിയെങ്കി,ലെങ്കൽ
സ്ഫുരിച്ചിതപ്പോളതു — ഞാൻ കൃതാർത്ഥൻ! 13

വലത്തുകൈയിൽ സുധയും കരാള-
കാകോളമങ്ങേതിലുമൊന്നുപോലെ
വഹിച്ചുകാട്ടുന്നു വസുന്ധരേ, നിൻ
വൈചിത്ര്യവൈജ്ഞാനികനോ കവീന്ദ്രൻ? 14

പരൻ പുമാൻ പണ്ടു പതത്രി, മത്താ-
ത്രെയെന്ന വിജ്ഞാനധനാം വളർത്തി
നിന്മംഗളാകാരമെടുത്തു; പാരാ-
വതാരിധ്യാനത്തിനു പാത്രമായ് നീ. 15

മാൺപാർന്ന പൈമ്പീലിയെയും മയക്കാൻ
പോരുന്ന നിൻ പുഞ്ചിറകിൻ പുടം മേ
ഉണ്ടെങ്കിൽ ഞാൻ സ്വൈരവിഹാരലോലം
പറന്നിടും നിൻ പിറകെപ്പിറാവേ! 16

ഗൃഹസ്ഥവൃത്തിക്കു വിഘാതമേതും
വിഹംഗ, ഞാനാധിക്കുവതില്ലയല്ലി?
ചിന്തേ വിപത്തുക്കൾ സൌകുമാര്യ-
സത്തേ, നിനക്കില്ലതു തന്നെ ഭാഗ്യം. 17

പ്രാപഞ്ചികൈശ്വര്യപരായണത്വം
മാത്രം മനുഷ്യൻ കരുതുന്ന കാലം
സ്വാഭാവികം സന്തതജീവിതശ്രീ
വാഴ്ക്കും പ്രയത്നം കവിതേ, വൃഥാ തേ! 18



## * ഒരു സുദിനം.

(കേക.)

ധന്യധന്യയാമെന്റെ മാതാവിൻ മധുരമാം
സ്തന്യപീയൂഷമൊപ്പം നുകരും സന്താനങ്ങൾ
കാകോളക്കറ തിങ്ങി മങ്ങിയും മയങ്ങിയും
ശോകോദ്വേഗത്താൽ കണ്ണീർ വീഴ്ത്തിച്ചു പെറ്റമ്മയെ,
ആ വിഷവീര്യം നീങ്ങി,പ്പുനരിവർ ഒഴുക്കി
ഭാവിപ്പൂ സുദിനമേ, മാസ്മരസൌഭാഗ്യമേ!
സ്നേഹാരസൌരഭം, സൌകുമാര്യവുമേറെക്കുറെ-
സ്സംരക്ഷിച്ചതുപോലെസ്സംഫുല്ലമെന്നാകിലും,
ഈ രണ്ടു ജാതി പ്രസൂനങ്ങളും നിന്നോളം നിന്നു
കേരളാരാമഭൂവിൽക്കേവലം ഭിന്നപ്രായം!
സർവ്വചുംബിയാമൊരു ചൈതന്യസമീരണ-
നിവ്വിധമഭിന്നതാബുദ്ധിയിന്നുളവാക്കി!
സ്വാതന്ത്ര്യത്തെയറിഞ്ഞോനിൻ സ്വാദറിഞ്ഞിടാൻ,പരി-
പൂതമാം വിയർപ്പിനീരൊരുമിച്ചൊഴുക്കുവിൻ!
പടയാളികളാകുള്ള മക്കളേ, ചുടുചോര
പതസ്സും ധമനിയാൽ സിംഹളസഹായമേ!
പാലിച്ചു പതാകപ്പക പോക്കുവിൻ; കേൾപ്പൂ!
പാരശ്വധോവ്വി പാരതന്ത്ര്യത്തിൻ തല്ലേറ്റിതാ!
വണ്ടേത്താൻ മൂരണ്ടെത്തും; കടന്നാൽക്കുത്തുംകൊള്ളും;

* [illegible]

കണ്ടകം തടഞ്ഞിടാ;മെങ്കിലും, പുരോയാനം
കാലിടറാതെ, കണ്ണിലിരുട്ടു കയറാതു-
ല്ലോലിതോത്സാഹം ചെയ്യിൻ! പ്രയത്നം പുണ്യോദർക്കം!'
സമഭാവനാസാഹോദര്യജാതമേ, വിശദം
വിമലീകരിക്കുന്ന സന്മൈത്രീസന്താനമേ,
ഋജിമപ്രകൃതിതന്നാർദ്രകരാശ്ലേഷം
മേന്മമേറു താനേ വളരു നാളിൽ നാളിൽ!
ഉദ്ദിഷ്ടസ്ഥാനത്തോളംവരെയും വഴികാട്ടാ-
നിദ്ദിനം സഹജരേ, വെൺകതിർ വീശിടട്ടെ!
പരമിജ്ജാതിഭേദധ്വാന്തിയെ വിരട്ടിടും
പരമേശ്വരനരുളു; ബന്ധിപ്പിൻ പരികരം!
വാസന്തസന്ധ്യാരാഗം വാർതിങ്കൾത്തിളക്കത്തോ-
ടാസംഗമേറ്റാലുമില്ലിത്രയുമാഭിരാമ്യം!



മറയോൻ വളർത്തിയ

# പ റ യ പ്പൈ ത ൽ.

---

(കേക.)

ദിവസേശകരസ്പർശത്താൽ പ്രസന്നയായ്
പ്രവഹിക്കുന്നു സമുദ്രാഭിസാരി കല്ലോലിനി.

ചുടുപാഴ്മണലായ തൂവെള്ളവിരിപ്പിന്മേ-
ലടുത്താരെയാതെ ചെറുശിശുവോ ശയിക്കുന്നു?
മേൽജ്ജാതി കാലിലിട്ടു ചവിട്ടും സോദരന്റെ
മേദുരനെടുവീർപ്പൊന്നിതിലും പൊള്ളിയേല്ക്കും,
അമ്മട്ടു തപിക്കുന്ന സൈകതസ്ഥലിയിലെ-
ന്നമ്മയില്ലാതിപ്പിള്ള വാവിട്ടു കരയുന്നു!

നിസർഗ്ഗശോഭിയുടെ പച്ചപ്പൂങ്കുടക്കീഴിൽ
പ്രസവിത്രിയാളാരോ കിടത്തിപ്പോയതാമോ?
ഞെട്ടററു കൊഴിഞ്ഞൊരു കൊച്ചുകോരകമെന്ന
മട്ടിലു ശയിക്കുന്നു; മർത്ത്യരെക്കഷ്ടം!
പൈതലെ വിട്ട തായപോലെ,യിക്കൊളിയ-
ചേതസ്സുശ്രേഷ്ഠമായ ശിഷ്ടസൌഭ്രാത്രംപോലെ
മാമരച്ചോടു വിട്ടു മാറിപ്പോയ് കുളുർച്ഛായ;
പ്രേമധാമമേ, പൊറാതായോ, നിൻ തണലെങ്ങോ?

നിർജ്ജനവനം മൌനശാസനയാലേ ശാന്തി
നിർഭരം ഭരിക്കുന്ന യോഗിമാനസംപോലെ,
മെറ്റു തിങ്ങിത്തിങ്ങും മേനിയാൽച്ചാമ്പൽ പൂശി-
സ്വേദതോയത്തിൽ മുങ്ങി'ക്കുടവച്ചി'യുമായി,

അനപത്യതാദോഷം തീരുവാൻ നാനാതീർത്ഥാ-
ടനമാചരിപ്പോരു വിപ്രനാവഴി വന്നു.
ദീനദീനമായ്ക്കേഴുമോമന'ക്കുഴന്ത'യെ-
ക്കാനനലക്ഷ്മി മാത്രം കാത്തിരിപ്പതു കണ്ടു.
വിശ്വത്രാതനാം തിരുമടിയിൽക്കേറിവെച്ചോ-
ന്നാശ്വസിപ്പിക്കമാറുള്ളോരോമൽപ്പൈതലല്ലീ!
പാരം ജ്യോതിസ്സിൻ പ്രവാഹത്തിലെപ്പൊന്നോടമേ,
നരജീവിതത്തിലെ മാധുര്യമഞ്ജൂഷികേ!

ജാതികാകോളക്കറയുള്ളിൽനിന്നടൻ പൊങ്ങി-
ബ്ഭൂതിതൻ ധാവള്യത്തിൽപ്പാഴ്നിഴൽ പതിപ്പിച്ചു:
'ശിശുവന്ത്യജനാണോ പഞ്ചമനാണോ'യെന്നു-
ള്ളശുദ്ധ്യാശങ്കയാലേ സ്പർശിച്ചില്ല,ടുക്കിലും!
'ആണ്ടവ'പ്രീതിനേടാനാചരിക്കണം പോലും
തീണ്ടലീക്കേരളീയർക്കെന്തൊരു തീരാവ്യാധി!
പൂണൂലിട്ടാൽപ്പരിപൂതനാം ഭൂമിദേവൻ;
താണുപോയല്ലോകിലീത്താരിളംപൈതലെന്നും!

* * * *

അന്തരംഗത്തിൽ വിപ്രനന്നേരം കുടികൊള്ളു-
മന്ധവിശ്വാസംപോലെയല്ലിന്റെയല പൊങ്ങി.
അപ്പൈതലാകാശത്തിൽ നിന്നൊരാൾ പൊട്ടിവീണോ-
രല്പജ്യോതിസ്സെന്നോണമനാഥം ശയിക്കുന്നു!
'അനപത്യനാമെന്റെയനാചാരങ്ങളാ-
ലനല്പം പ്രസാദിച്ച ഭഗവാൻ ഭക്തപ്രിയൻ,-
എന്നുടെ മുമ്പിലിട്ട നിധിയാണിതെന്നെന്റെ
തോന്നുന്നു; നിയതിതൻ രീതികൾ ദുരൂഹങ്ങൾ!'

ഈ വിധം ചിന്താധാരയേന്തിയൊരന്തണൻ ചെ-
ന്നാവിലം വിലപിക്കും ശിശുവിൻ പൂമേനിയിൽ
തളിച്ചു തൻ ഭാണ്ഡത്തിലുള്ളൊരാ ഭാഗീരഥി-
ക്കുളിരംഭസ്സു; പിന്നെക്കുട്ടിയെപ്പെട്ടെന്നെടുത്തു.
ഒഴുകിപ്പോകും നദി കല്മഷങ്ങളെപ്പാടേ
കഴുകിക്കളയുന്നു; പാവനി മന്ദാകിനി!
അന്തരംഗത്തിൻ കറ മണ്ണാലും വിണ്ണാലുമേ
ഹന്ത, പോക്കുകയില്ല; ദിവ്യദീപ്തിതാൻ വേണം!
ശമിപ്പിച്ചിതു വിപ്രൻ പൈതലിൻ പൈദാഹങ്ങ-
ളമിതാനന്ദം നിജഗേഹത്തിലെത്തിച്ചേർന്നു.

നവവൈധവ്യമിന്നു പറയപ്പെണ്ണു ചാരേ
നദിയിൽക്കളിപ്പൂവേ, ഗ്രാമമാരിതയായി!
മറയോൻ വളർത്തിയ പറയപ്പൈതലേറെ
മഹിമാവാളും മഹീദേവനായ് പുകൾ പൊങ്ങി!

ജാതിയില്ലകവണ്ണുമൊഴുകും രുധിരത്തിൽ–;
ജാതിയില്ലല്ലോ പുളിപ്പൊലുന്ന കണ്ണീരിലും—
സർവ്വലോകവും സർവ്വകാലവും ശ്രവിപ്പുമാ-
റിവ്വിധം സനാതനസന്ദേശമോതി ദേവൻ.
എന്നിട്ടും സ്വാർത്ഥത്തിന്റെ മൂർത്തിയാം ജാതി മദം
മുന്നിട്ടു നില്ക്കുന്നല്ലോ മുപ്പിഴനാലും താങ്ങി!
എത്ര ദേവന്മാർ—ദിവ്യദേശികന്മാ—രിവ്വണ്ണം
ചിത്രമീയുലകത്തിലിനിയും പിറക്കേണം!
അത്രയ്ക്കു പാഴായല്ലോ കിടപ്പൂ ശുദ്ധോദന-
പുത്രന്റെ നിഃശ്വാസത്താൽ പുണ്യമാർജ്ജിച്ച ഭൂമി!

ശാർദ്ദൂല,മാ ക്ഷാത്രമരീചിയോളം–
വെട്ടം മുഖം നോക്കി;യധൈര്യമാണ്ടു;
അശക്തികണ്ടാലവിടെച്ചെലുത്തും
ചെങ്കോ,ലിതാം ജന്തുവിനുള്ള ശീലം. 4

മനുഷ്യബാഹ്യേക്ഷണ ദുർബ്ബലത്വം
ദുസ്സാധമായ്ക്കാട്ടുമനേകകാര്യം
ആത്മീയശക്തിക്കടിമപ്പെടുന്നു;
മഹോദയത്തിന്നിതുതന്നെ മർമ്മം. 5

മഹാത്മജിബ് ഭാരതമണ്ഡലത്തെ–
യനാര്യമാക്കാനൊരുങ്ങുന്നതാരോ,
അവന്റെ വക്ഷസ്സു വിദാരണം ചെ–
യ്തിടാൻ കരുത്തുള്ള നഖങ്ങൾ കാണെ, 6

ഭയാകുലൻ ഭാരതചക്രവർത്തി
കഷ്ടം, നവ്യാഘ്രന്ന നൽകിയില്ല,
സ്വരാജധാനിക്കു പുറത്തെ വായു–
വേതും! ശ്വസിപ്പാനിട, കശ്മലാഗ്ര്യൻ. 7

(യുഗ്മകം)

മഹീതലം മാനധനർക്കു മാത്ര–
മല്ലാതെ മറ്റാർക്കധിവാസയോഗ്യം?
പുല്ലാക്കി, നാരീവിജിതന്റെ വിത്ത–
മസ്സാളലൂതോക്തി–സുദണ്ഡനീതി!! 8

ഔരംഗസീബിൻ കുനയത്തിനെല്ലാം
കനിക്കുവാനല്ല തദീയശിക്ഷം;

അഹോ, ക്ഷതത്രാതവപുഃപ്രഹാര-
പ്പൂമാലതൻ ചാർത്തിനു തീർത്തതത്രേ! 9

സാമ്രാജ്യനാഥന്റെ സഭാസദന്മാർ
ശ്വാസംവിടാതായതു നോക്കിനില്ക്കെ,
ശിരസ്സുതാഴ്ത്തിപ്പുലി പോന്നു, ശീഘ്രം
കൂട്ടിന്റെ മറ്റേവശമാണ്ടു കണ്ണോം! 10

“ഇതാ, മദീയപ്രതിയോഗി മാറും.
ഭയപ്പെട്ടു,ന്നെന്റെ മുഖത്തു നോക്കാൻ
നേരിട്ടുനില്ക്കാപ്പരിപന്ഥിയോടു
പോരിന്നു പോകില്ലൊരു രാജപുത്രൻ!” 11

അധൃഷ്യവീര്യത്തെ വിലോകനം ചെ-
യ്തുത്തരംപൂണ്ടൊരു മണ്ഡലേശൻ
അക്കൂട്ടിൽനിന്നാശു ബഹിർഗ്ഗമിപ്പാൻ
കല്പിച്ചു; സംഭാവിതനായ് സുധീരൻ. 12

“ഇക്കണ്ട വിശേഷോത്തരമായ വീര്യം
പിതൃസ്വമായിട്ടവകാശമേല്പാൻ
തനൂജരില്ലേ തവ വീര!”യെന്നു
സമ്രാട്ടു ചോദിച്ചിതു സപ്രഹർഷം. 13

നിസ്സജ്ജയീമല്യതി ചിന്തമാറു
മുകുന്ദദാസൻ പ്രതിവാക്യമേകി
“ഞങ്ങൾക്കിവണ്ണം ഗ്രഹിത്തികാട്ടാ-
നിങ്ങാകിയാലെങ്ങനെ പുത്രയോഗം?” 14

മാർവ്വാറനാട്ടിന്നു മണിപ്പതാക-
മാകും യശോവന്തനു മുഖ്യമന്ത്രി-
മുകുന്ദദാസൻ—നൃപവംശചന്ദ്രൻ
മുകിൽക്കുലം മൂടുകിലും വിളങ്ങി. 15

അക്ബർഷയാമാട്ടനസാർവ്വഭൗമൻ
വിവേകവിത്തരെ വിതച്ച ഭൂവിൽ,
പ്രപൗത്രനേവം നിണനീരൊഴുക്കി-
പ്പാഴാക്കവേ, ബാഹുജ, കൈതരിപ്പൂ!! 16



## മഹാകവി ആശാൻ.

(കേക.)

ആശാന്തപ്രസൃതമാം വാസനാവൈഭവം പൂ-
ണ്ടാശാന്റെ പുഷ്പവാടി സദ്വൃത്തരമണീയം!
ഉത്തമോദ്യാനപാല! നീണാളിക്കൈരളിക്ക-
പുത്തൻതേന്മലരണിയമ്ലാനമാല്യം തീർക്ക!

ഏതൊരു കുശലമാം തൂലിക ചലിക്കുമ്പോൾ,
ജാതമാം മൃദുനാളം വൈദ്യുതവീചിപോലെ,
പതിനെട്ടോളം ലക്ഷം സഹ്യസിംഹാക്ഷം സിരാ-
തതിയിൽ ചേർപ്പൂ നവജീവൻ—ആയതു വെൽക!
ബിസിനീതന്തുപോലും തൻ വിപഞ്ചിയിൽ ചേർന്നാ
വിവിധം വിമോഹനരാഗവിസ്താരം ചെയ്വൂ!
ഗ്രാമവൃക്ഷാഗ്രസ്ഥിതകോകിലകലാലാപ-
മീ മലയാളമാകെ മാറൊലി മുഴക്കീലേ?

മറ്റുള്ളോർ ശൂന്യശുക്തി തപ്പുമ്പോൾ, സൂക്തങ്ങളാ
മുറ്റും മുത്തുകൾ വാരി വ്യാപാരമാരംഭിപ്പൂ!
കൊട്ടക്കണ്ണിട്ടുനോക്കി ചിലർ; എങ്കിലും, നല്ല-
നോട്ടക്കാർ വില കണ്ടു; സാഹിതീമണികാര!

അന്തർവാഹിനിപോലെ സന്തതമാദ്ധ്യാത്മിക-
ചിന്തതന്നനസ്യൂതഗതി തേ കാവ്യമർമ്മം.
സ്വാതന്ത്ര്യരാജ്യത്തിന്റെ സമ്രാട്ടിൻ വൈതാളിക!
ഗീതങ്ങൾ പാടിപ്പാടിപ്പറക്ക! പുംസ്കോകില!



## ഒരഭയാർത്ഥിനി

കർമ്മാവനീശ്രുതനാമസ്ഥലത്തിൽ-
ക്കാണായിതസ്പഷ്ടമൊരഭ്രഖണ്ഡം;
കരാളമാം കാളിമയോടു കാണെ-
ക്കാണെപ്പ്രയോരാളി പടർന്നു പാരേ! 1

കാറ്റിൽക്കരികാറിളകിക്കവിഞ്ഞു
കാളാംബരം ചീറിമറിഞ്ഞുപോയി
ഇരമ്പലോടൊത്തിടിവാളിളക്കം
ദിക്ചക്രവാളങ്ങൾ ബലാൽ കലക്കി! 2

ചെന്നീരൊഴുക്കാലൊരു ഭീഷണാഭ
ചിന്നിച്ചിലേടം നിലയറ്റുപോയി!
ദുർവ്വാരവാതാഹതവാരിവാഹം
പാഴാക്കിയിപ്പാരൊഴുകീടുമൂഴി! 3

അക്കാല,മുൾനാട്ടിലൊരേട,മേല-
മെത്തുള്ളൊരില്ലത്തൊരു പുല്ലുപായിൽ,
ആന്നീലനീരംകൺമുന നാലുപാടും
പായിച്ചൊരന്തർജ്ജനമുണ്ടിരിപ്പൂ. 4

സാരള്യസൗസ്ഥ്യാദികസമ്പുടങ്ങ-
ളാരമ്യനേത്രങ്ങ,ളകൃത്രിമാഭം,
നിത്യം, ഗൃഹസ്ഥാശ്രമഭൂവിൽ നീളെ
നീലോല്പലപ്പൂക്കൾ വിരിപ്പതുണ്ടാം. 5

തൈത്തെന്നലിനും തളിരൊന്നിളക്കാൻ
തോന്നാത്ത നിന്നൊത്തൊടുമോ, ഉലൂകൻ? 11

സ്വപ്രാണസർവ്വസ്വസമാഗമത്തെ-
ക്കാണാതെ പേർത്തും പഥി പാർത്തു നില്ക്കെ
സംസ്രസ്തസംവ്യാന,മധീര,മശ്രു-
ധാരാകുലം, ബാല പകച്ചു പാർത്തു. 12

സൌരഭ്യസംശുദ്ധിയുഷസ്സമീര-
ദേവന്നമേകം ഇളസിത്തഴപ്പോ,
തോട്ടത്തിലൂടെത്തൊഴുകൈയൊടോടും
താൽക്കത — യാരെന്താലെ,യനുഗ്രഹിക്കൂ! 13

പ്രേമപ്രഫുല്ലാർദ്ര വിലോചനത്താൽ
കുളുർക്കെ നോക്കാനുഴറുന്ന കാന്തൻ,
കപോതിയക്കൂടു വെടിഞ്ഞു കാൺകെ,
വ്യപേതധൈര്യം വ്യസനാർത്തനാകും. 14

വ്യാധന്റെ ക്രൂരമ്പുകൾ കൂടിയേറ്റും
വേധിച്ചിടാച്ചൂട്ട ധരിച്ചിരിക്കെ,
ആലംബധീരസ്ത്വനപായമെങ്ങും;
തപിച്ചിടായ്കെൻ തരുണാരണേന്ദ്ര! 15

പായുന്ന മിന്നൽപ്പിണർ കണ്ടു, വീണ്ടു-
മാന്ധ്യത്തിലാണ്ടോരനയാനതാനൻ
മന്ധകൂപത്തിൽ മറിഞ്ഞുവീഴ്കെ-,
യെല്ലാറ്റു’ശൈവ്യത്തിലശുദ്ധിചേർത്തു. 16

അനിന്ദ്യയങ്ങന്നുണ്ണി വെൺകതിർച്ചാ-
ർത്തല്ലൂടെ നീണ്ടാളിരുളാണ്ട വാനം! 22

അക്കപ്പമാടം, മടവാർത്തിടമ്പു
കടക്കവേ തെറ്റിയ മട്ടു, മൂകം;
ചാണെല്ലിടാത്തോരു മണിപ്രകാണ്ഡ-
മകത്തണിച്ചാണകമോടണത്തു. 23

“എങ്ങലാണെ നിൻ മുക്കവൻ!” എന്ന ലോലാ-
പാംഗങ്ങളാം വായിച്ചൃഥ നാദ്യപാഠം,
ആകസ്മികാഭ്യാഗത ചെയ്ത ചോദ്യം
മത്സ്യത്തുടിപ്പേകി മനക്കയത്തിൽ. 24

വിനീത വിസ്മാരിവിലോചനത്താ-
ലംഗം നിരീക്ഷിച്ചൃഥ നിർന്നിമേഷം,
‘ആററിൻകരെപ്പോയടിയന്റെ മുക്കോ’—
നൊന്നോതിനാൾ, ഗദ്ഗദസന്നകണ്ഠി! 25

ഹാ! മാപ്പിളക്കുഞ്ഞൊരാതത്തലെത്തി-
യില്ലത്തു; പേടിച്ചിവൾ പാഞ്ഞിടുമ്പോൾ,
കൂടെക്കുതിച്ചോടി; മറിഞ്ഞുവീണാൻ
കിണററിൽ ആയണ്ടു കറുത്ത കോററൻ?” 26

മഹർഷിമാർ ഭൂവിതിൽ മാററലക്ഷം
പ്രാണപ്രമാണം പ്രഥിതവ്രതം താൻ!
ആ നിഷ്ഠുരൻ, ദൈവഹിതം നശിപ്പൂ!
നാം കൈകൾ നീട്ടാം, നവനീതചിത്തേ! 27

'ഇല്ലത്തു വല്ലത്തിലെഴുന്ന നെല്ല-
ക്കോരിക്കൂട്ടുമക്കൈയോടു കൊള്ള ചെയ്യോ?'
എന്നല്ല നല്ലാർക്ക് മനസ്സിൽ!—നാഥ-
ന്നാമയാശങ്കകൾ മാത്രമത്രേ! 28

നിഷ്പന്ദനേത്രം, നിശിതം നിശീഥം
നയിച്ചു മാശാലയെ വെണ്ണിലാവും;
പൂങ്കോഴി കൂകീ! പുലർവായു വീശി;
ശ്രവിച്ചിതാരാലൊരു ശംഖനാദം. 29

കണ്ണീരൊലിപ്പാടുകൾ, പാടലാഭ-
മതും മണിപ്പൂങ്കവിളിൽത്തെളിഞ്ഞു!
കൃതജ്ഞതാവ്യഞ്ജനമോടു നേരേ
നേരിട്ടു ദേവാലയമാർന്നു ദേവി. 30

നിന്നിദമേഷയായ് നിന്ന! — കമ്പിതകരത്താടും
മുന്നിട്ടു ചെന്നു തോളിൽ തട്ടിനാൻ മൃദുമന്ദം.

സിംഹാസനസ്ഥനാനാൻ കൺമിഴിച്ചു! — ശിരീഷാംഗി
ഹാ! ഹംസമുഖി മുമ്പിൽ — വാരൊളി ഇളമ്പുപോലം!
ഇന്നൊരുകിനാവിപ്പോലം മുന്നം തന്നികടത്തിൽ
ബന്ദിയായ് നിന്നോളവരോധനാഥ താൻ — ചിത്രം!

പ്രഥമം രസം നടിപ്പതിമോഹനം മനോ-
മഥനം ചെയ്യുന്നേവം മുതിർന്നാൻ മദാലസ.
“ഞങ്ങതന്നാമിരുപേർശനമിന്നാം തൊട്ടു
മംഗലാകൃതേ, മമ വേളൂത്തമമാനം മനം;

മാനവും മഹത്ത്വവുമങ്ങതൻ പരിഷ്വംഗ-
ധ്യാനനിർല്ലീന ഹോമിച്ചിതിന്നേൻ വ്യപത്രപം.”
“ചേരുമോ? സാർവ്വഭൗമി, നീചദാസാപതിപ്പിളത-
ചേതസ്സാഭേവം പരവ്യൂഹഷസമാഗമം?

പൂജിതക്ഷേത്രത്തിങ്കലഞ്ചിതമണിദീപം
കാഞ്ചനക്കതിർ വീശിക്കത്തിക്കൊണ്ടിരിക്കവേ,
വല്ലാത്ത നിഴൽപോലുമായതിൽ പ്രവേശാർഹ-
മല്ലല്ലോ; ഉസ്സാഹസലാലസ! ശാന്തം പാപം!!

അന്യസ്ത്രീ ജനയിത്രീസോദരിമാർക്കു തുല്യം
ധന്യമിദ്ധർമ്മബോധം വളർത്തി തപോധനൻ;
അതിൽനിന്നണുപോലും വ്യതിയാനമോ? ചാളി-
നാലകൻ തലസ്സ്ലലപ്പലത്താൽ നെഞ്ഞൊട്ടമോ?”

പുംശ്ചലി, പരാംഗനാസംഗപങ്കിലനാരോ
നിശ്ചയിച്ചതു ദുർഗ്ഗാമനസനോ, ദുഷ്കർമ്മനോ?
ചടുലാപാംഗപാതം സ്മരചോദിതേ, ശുഭ-
ചരിതച്ചുട്ടുപ്പുരത്താറിതാ, പ്രതിഹതം!

ചുടുനീർക്കണങ്ങളും നെടുനിശ്വാസങ്ങളും
വിടു നീ മൃത്പിണ്ഡമോ — ശിന്നപർണ്ണമോ ധർമ്മം?
വായുവിൻ ശരീരത്തിൽ പാറിവീഴുംപോലെസ്സർ-
വ്വാരമൊന്നഥപ്രവൃത്തി നിഭൃതം മോഹിതം!

സാവിത്രിവൈദേഹിമാർക്കൊത്തമസാവിത്രിയാം
പാവിതക്ഷിതിയിതിൽ ശപസിപ്പൂ പാപിയോ, നീ
പാംസുലേ, മട്ടകത്തി നിർവ്വികാരനെൻറ മുമ്പിൽ
പാഴായ് പൂങ്കവിൾത്തുമ്പിൽ തൂകേണ്ട തൂമുത്തുകൾ;

തിരുവള്ളാവിൻ നേരേ നിൻതളിരിളംകൈകൾ
തിരിക്കൂ! പശ്ചാത്താപജാശ്രൂപഹാരം നൽകി.

സാഹസം നിശിതാത്മനൈരാശ്യപരാഭവ-
നിഹതം വ്യാകുഞ്ചിതഭ്രൂലതം ഭയങ്കരി-

വേപഥുമതിയായി വേൽക്കണ്ണിൻകടയിൽ ചെ-
ന്തീ പറന്നിടുമാറു തീക്ഷ്ണമായൊന്നു നോക്കി.
വൽഗ്ഗുവാദിനിയാൾ, തൻ പ്രാർത്ഥനാവ്യാപാരങ്ങൾ
വന്ധ്യമൊരനമായാകയാലെ, പിൻവാങ്ങിനാൾ.

പാവനാകടീരത്തിന്നേകരപെട്ടുകമേതാ-
ബ്ദീമാവല്ലുഭിയെ മണിമാളിക മഞ്ചികണോ?

വ്യക്തിയൊന്നൊരു രന്ധ്രമാർഗ്ഗത്തിലൂടെസ്സർവ്വം
വ്യക്തമായ്ക്കണ്ടും കേട്ടും നിന്നിതന്നിളം ഹൃദം.
ആ വ്യക്തി ചാരത്തെത്തിയഭിവാദനമേതി-
യവ്യാജപ്രസന്നാസ്യപ്രഭയെച്ചൂഴും വീശി.

“താവകപ്പുണ്യകൃതമാസൻ ഞാൻ മോചിതയാർവോൻ’
ദേവ വന്ദ്യ ഭർഗ്ഗാമാസ!”യെന്നഭിനന്ദനം ചെയ്തു.
ധീരോദാരൻ—ഭർഗ്ഗാമാസൻ,—നൽകി; കാരാ-
ഗാരമോചനമോടു വാഴ്വും സേനാപതി.

ഔരംഗസീബേ! സഹസ്രാധികമഹിളകളാം തൻ-
മാറിടം പിളർന്നേകി പിതൃതർപ്പണം നിണം!
അലപോലരാവലി മലതന്നടിവാര-
ത്തിലാതണമാർത്തരക്തം നീയൊഴുക്കിച്ചു!
ആർഷവീരത്വത്തിന്റെ സജീവാകാരത്തെയും
നാർഷ്ട്യപേക്ഷയാൽ നാശോന്മുഖേ! നീ ബന്ദിയാക്കി!
അത്യന്തരോഷ്മാവിനാലാസേതു ഹിമാചല-
മാകവേപ്പുകച്ചു പൊള്ളിച്ചതിച്ചേന്തിപ്പോരി.

# നമ്മുടെ സ്വാതന്ത്ര്യം.

(മാകന്ദമഞ്ജരി)

പൊള്ളിയാലും തിയ്യു പൊന്നൊന്നു പോയ്പ്പൂണ്ടു-
കൊള്ളുവാൻ പിഞ്ചുകിടാങ്ങളോ നാം?
തിയ്യൻ ചവിട്ടേറ്റു താണുകിടക്കവേ,
കൈയൊന്നു നീട്ടിക്കഴിഞ്ഞിട്ടില്ല;
'തമ്പ്രാക്കൾ' തൻ തല്ലുകൊണ്ടു പുലയനു
തന്നെല്ലിൽപ്പുണ്ണുണങ്ങീട്ടില്ല.
വർഗ്ഗീയസ്വാർത്ഥ്യമിന്നാകെ വിഴുങ്ങിയോ
സ്വർഗ്ഗീയസ്നേഹസുധാകരനെന്നീ?
സൌഭ്രാത്രമന്ത്ര,സമത്വധ്യാനങ്ങളാൽ
ശോഭനസ്വാതന്ത്ര്യസ്വർല്ലക്ഷ്മിയെ
പ്രത്യക്ഷമാക്കീട്ടു നിർവൃതി നേടിടാം,
ജാതിപ്പിശാചി പുളച്ച പാരിൽ.
തങ്ങളിൽത്തല്ലിത്തല തകർത്തിടുമാ-
റിങ്ങന്യപ്പോരിന്നാരവങ്ങൾ
സഹ്യാദ്രിസാനുവിൽച്ചീറവേ, പശ്ചിമ-
സാഗരവീചിയിലാഞ്ഞടിക്കെ,
കാതടച്ചീടുന്ന കോലാഹലത്തിലോ
സ്വാതന്ത്ര്യമന്ത്രസ്വരങ്ങൾ കേൾപ്പൂ?
അന്തർമ്മഹീദ്ധ്രാഗ്നി പുകഞ്ഞു പുകയല്ലോ
ഹന്ത! ഹിമാലയം വിട്ടുപൊങ്ങി
പാശ്ചാത്യലോകാനുകമ്പാ വിലോചനം
പാടേ മറച്ചുള്ള ധൂമാഭോളം!
കോൾകൊണ്ടു ചീറിമറിയുന്ന കായലിൽ
പോകൊല്ല! ചാകൊല്ല! സാംയാത്രികർ

സ്വാതന്ത്ര്യനൌകക്കു സഞ്ചാരയോഗ്യമീ-
പ്പാഥസ്സോ?—ശാന്തിപ്പടപ്പേ പാറൂ!
ജാതിയിടിത്തീയിൽ ഹിന്ദുമതദ്രുമം
പാതിയും വെന്തിതാ പാഴായ്പ്പോയി.

അദ്ധ്യാത്മദീപം കൊളുത്തിയൊരൂഴി താൻ;
അദ്ധ്യാപിക,യന്യനാട്ടുകൾക്കെല്ലാം
എങ്കിലുമിന്നു നിശേഷം പാഴിരുൾ-
പങ്കിലമായുള്ള പാഴ്ക്കുഴിയിലും!
വേദാന്തം വെണ്മഴവായി, സൌഭ്രാത്രത്തെ
വേദനിപ്പിച്ചാകെ വേരറുപ്പാൻ

പാരതന്ത്ര്യത്തിലിപ്പാരിന്നിതപ്പൂ, ഏ-
ദ്ദാരകമിസ്സൂല്ലേലകർന്നു ചെയ്യാമോ?
ആത്മസ്വാതന്ത്ര്യത്തിൻ സ്വാദറിഞ്ഞുള്ളോരാ-
മഹർഷിമാരുടെ മാതാവേ, നീ
നീണാളിജ്ജാതിജടിലതയിൽ നീന്തി-
യാണാൽ സ്വാതന്ത്ര്യതാതീരം കാണാ!

നീളെ മനസ്സിൽ മറയോരോന്നും, ഉള്ളെ-
പ്പാളയിലാക്കിച്ചെറുമനെയും,
സോദരന്മാരെപ്പിരിച്ചു പലവഴി
ഭേദം പുലർത്തവേ, ജാതിജാഡ്യം
നാളെ 'സ്വരാജ്യ'വും സ്വാതന്ത്ര്യലബ്ധിയും
നാടേ, നീ പാഴ്ക്കിനാവല്ലോ കാണ്മൂ!

കണ്ടകാവിലമാം മാർഗ്ഗത്തിൽ കാൽ നൊന്തും,
ഞൊണ്ടിയും, പിന്തിരിയാതെ മാതേ,
എത്താനമെന്നാനമെത്തിയോരീ ഞങ്ങൾ
ജാതാശം പ്രാപിച്ചു പാറാൻ നോക്കാം.

———

# സ്വാമി സത്യവ്രതൻ.

---

അദ്വൈതപുഷ്പത്തിനകത്തിരുന്നു
പൂന്തേൻ നുകർന്നോരളിയെങ്ങു പോയി?
പൂന്തോപ്പാകിലും പാടി മറഞ്ഞു—പാടേ
ഝങ്കാരവും നിൻറെ നിലച്ചു!—ശൂന്യം.

അദ്ദിവ്യതേജോവിഭവത്തിൽ നിന്നു
കത്തിച്ചു നിർത്തീടിന നെയ്വിളക്കേ,
ഹാ! ജാതിജന്യം ജടിലാന്ധകാരം
നീക്കുന്ന നിൻ ദീപ്തിയുമസ്തമിച്ചു.

പരന്നിരിക്കും പതിനെട്ടു ലക്ഷം
നാൾക്കൊപ്പം നവജീവനേകാൻ
പശ്ചാപ്പുമാരക്ഷയകാന്തി ശക്തി
നിറച്ചുവെച്ചീടിന കണ്ഠകാണ്ഡം.

അമേദ്ധ്യമായാർത്തു പുളച്ച ജാതി-
രക്ഷസ്സോടൊറ്റയ്ക്കടരാടുവാനും,
അധഃകൃതന്മാരെയൊരായിരത്തിൽ
പ്പുറം പിടിച്ചുകൊണ്ടു പൊക്കുവാനും

കരുത്തുകാണും കരണ്ഡയുഗ്മം
വിരിഞ്ഞ മാർത്തട്ടു, സുധീരദൃഷ്ടി
അമാനുഷാകാരമിതെങ്ങു മാഞ്ഞു?
മായില്ല, ചിത്രീകൃതമെന്മനസ്സിൽ.

സത്യവ്രതസ്വാമികളേ, ഭവാൻറെ
ഭസ്മാവശേഷങ്ങളിൽ നിന്നു വേഗം

ആവിർഭവിച്ചു! നവകാന്തിയേന്തി-
സംഘത്തിനാരുണ്ടു ശരണ്യനന്യൻ?

ആചാര്യസന്ദേശപതാകയേന്തി-
യിന്ത്യാമഹിക്കപ്പുറവും മഹാർഹം
വീശാനിതന്നൂ മണമീവിവേകാ-
നന്ദപ്രഭാവൻ — സമുദായജീവൻ.

സ്നേഹപ്രവാഹം പ്രബലീഭവിച്ചാ-
ലിടിഞ്ഞതിൽജ്ജാതിയലിഞ്ഞു ഭേദം
ഇത്തത്ത്വമാരാഞ്ഞിന ധർമ്മധീര,
ശാണോപലം താവകജീവകാലം.

പ്രേമം മധുശ്രീമധുരം, ക്രമേണ-
പീയൂഷമായ് മാറി ഭവന്മനസ്സിൽ;
അമർത്ത്യനായ്ത്തീശനമാകുമന്നൂ-
ന്നാത്തിങ്കൽ മോദിപ്പവർ മാദൃശന്മാർ.

ആ സച്ചരിത്രന്റെ,യകന്മഷന്റെ-
യാജീവ,മുൽകൃഷ്ട വിചിന്ത പാകി
അനേകസത്തുല്യതയെസ്സവിപ്പാ-
നിബ്ഭുവിന്നസ്സുപ്രീതി സജ്ജമാക്കി.

സ്നേഹോജ്ജ്വലം വൈശിഷ്ട്യതകൊന്നാഭം
വിശ്രാന്തികൊള്ളുന്ന കുടീരമേ, നീ
ഉച്ചൈസ്സ്വരം വാശിതയാലുണർത്തും
യുഗേ യുഗേ ഹാ! യുവലോകചിത്തം.

# നിരൂഢകുടിരം.

(കേക)

I

സന്താനസ്ഥാനമേ! സാക്ഷിമാനമായ്ത്തീരൂ!
നിന്നന്തർഭാഗത്താണ നിർമ്മലമണിയിതാ
ഗ്രാമികബാല! നിന്റെ മാവിശർത്തിൽ ഭൂയോ
ഭൂമിപബാഹുമതിഭൂതികൾ കിടക്കുന്നു.
ഐശ്വര്യം പൌരുഷത്തിൻ പര്യായശബ്ദമാണോ!
വിശ്വമേ, ഗഹനം നീ—ദൈവമേയമോ സർവ്വം
പ്രതിഭയല്ലേന്തോ? പലപ്പോഴുമിന്നൂർജ്ജിത-
സ്ഥിതിയിലെതിർപ്പാനാകാതെ പോകാം പാഴിൽ
തത്ത്വചിന്തയിലെന്തോ തിരിഞ്ഞോ? തുടരട്ടെ—
തത്പരം—ഗ്രാമീണനാമർഭകൻ യുവാവായി!
ഗുണധോരണി കേട്ടു സൽത്താനത്തണനിൽ
പ്രണയം ജനിക്കയാലുന്നതോദ്യോഗമേകി
പൌരാധികാരസ്ഥനിൽ രാജസദൃക്ക്, ലോകം
ഭൈരവപ്രായമാർന്നസൂയയാങ്കുരം പൊങ്ങി.
സ്വാതന്ത്ര്യമസൂയയും സഹപ്രസവങ്ങളാം; രണ്ടും
പാർത്തലം ദ്വേഷിപ്പിച്ചു ധൂർത്തടിക്കട്ടെ! പാടേ.
ഫുല്ലമാമഭിരാമപുഷ്പത്തിൽ പുഴുക്കുത്തു
വല്ലമട്ടിലും ചേർപ്പാൻ സാഹസം ചെയ്വു ദുർജ്ജനൻ.
മണ്ണമോ മരണമോ സ്വായത്തമാക്കാനല്ലോ;
ഗുണത്തെപ്പാഴാക്കാനാണിപ്പണി, പാപം! പാപം!!

കാപട്യക്കാറു പൂണ്ട കശ്മല, കാളായസ-
രൂപത്തിൽത്തീർത്തുനിന്നെപ്പുറംപൊളിച്ചിട്ടോ പിന്നെ!
നിന്നുടെ കരൾക്കുമ്പിൽത്തുളുമ്പും കാകോളത്താൽ-
ത്തന്നെയാം തവ നാശം; ഇന്നല്ലെന്നാകിൽ നാളെ
നരനാമത്തിനർഹനല്ലാ നിഷ്ഠുര! ശീഘ്രം
നരയാൽ മൂടിയാലും നിന്മനമിരുൾതന്നെ!
കൊഴുത്തു നീണ്ടീടിന നിന്റെ കൈരണ്ടും കൊള്ളും-
മഴക്കാറിടുമാറമ്പർതങ്കഴൽ തലോടുവാൻ.
വിടരേണ്ടതു വിടർന്നപാടും പരിമളം
വിപുലം വീശും; നീയോ ചേർക്കുണ്ടിൽച്ചെന്നുവീഴും.
കണ്ണടച്ചല്പനേരമാത്മശോധനം ചെയ്യൂ!
വിണ്ണുണ്ണിവെളിച്ചം കാർമറയാൽക്കാണാനാണോ?
വിശ്വശില്പിതന്മതം വിജയിക്കുന്നു; സുൽത്താൻ
വിസ്തൃതമുപജാപവലയിൽക്കുടുങ്ങില.
മുറുക്കിപ്പിരിച്ചോരാ സൂത്രത്തിൻ ശൈഥില്യത്താൽ
പൊറുക്കാദ്രോഹചിന്ത പടർന്നു പലപാടും
നിസ്സീമസാമ്രാജ്യകതി നിഴലാടീടുന്നതു
നിർവ്യാജം കണ്ടു സുൽത്താൻ,—നിർമ്മേഘമിടിനാദം!

II

ഭാരതചരിത്രത്തിൻ ഭാസുരാദ്ധ്യായത്തിൽ, ചെ-
ഞ്ചോരപ്പാടേല്പിക്കുവാൻ ജീവിതമുഴിഞ്ഞിട്ടോൻ,
മതവിദ്വേഷി—ദേവബിംബത്താൽ മസ്ജിദിന്റെ
മതിൽകെട്ടുവാനായി നിഷ്ഠുരം കല്പിച്ചവൻ,
മഹമ്മദ് ഗസ്നിയാണതിഷ്ടമാനനാമി-
മഹനീയാശയന്റെ പുരസ്കർത്താവാം പുമാൻ.

വിസ്മൃതിവിലോചനൻ ഫ്രസ്സിയോടരുൾചെയ്തു:
സസ്മിതം 'മെല്ലിക്കാസി'ൻ സവിനയാനതശീർഷൻ.
"ഗർവ്വത്തിൻ കരാളമാം ഗ്രാസത്തിൽ പെടാതാണെൻ-
പ്പൂർവ്വികകഥോചിതവേഷം ഞാൻ സ്വീകരിപ്പൂ.
ഇട്ടം ഞാനിക്കുപ്പായം; കൈക്കോട്ടും കൈയിൽധരി-
ച്ചിട്ടുമേ നിയമേന പുലർവേളയിൽ സ്വാമിൻ!"
ഉയരാൻ താഴ്ന്നോരിയുദ്യോഗസ്ഥന്ന നൽകി
സ്വയശ്ശ്രേയസ്സുത്തം സർവ്വോപരിഷ്ഠം സ്ഥാനം സുൽത്താൻ.
വിനയം—വിവേകത്തിൻ പൂംപൈതൽ, അതിന്മേനി-
യനഘക്കാറ്റേശിച്ചു നിന്നാലി നിർവ്വൃതികൊള്ളാം.
പീരങ്കിധ്വാനത്തിലും, വാളിളക്കത്തിലും, ദു-
ർവ്വാരമാമഹങ്കാരമന്ത്രാരവം കേൾപ്പൂ!
അവലേപമേ! നിന്റെ തലയെത്തട്ടിത്താഴ്ത്താ-
തവനീതലമുണ്ടോ ശാന്തസുന്ദരമാവൂ!

## വീരാംഗന

(കാകളി)

'മേവാർ'ലക്ഷ്മി മഹാരഥന്മാരുടെ
പോർവാളുലച്ചലിൻ പൊന്നൂയലാടവേ,
വീരാംഗനാപദാനങ്ങളാം ഗീതിക-
ളാരാൽ മുഴക്കി 'യരാവലി' മാരുതൻ.

ഭാരതവരണ്ടുള്ള ഭാരതനാഡിയിൽ
സ്ഫാരചൈതന്യപ്രസരം നടുംവിധം
ശോഭിമാനനിരവെൺകതിർ പൊഴി-
ച്ചാശാമുഖങ്ങളെ ദീപ്തമാക്കി ധ്രുവം
വിശേഷാത്തരം വിയത്താരമ്പോൽ വിളങ്ങുന്നു
വിശ്രുത "സംഗ്രാമസിംഹ" ന്റെ യശോഭരം.

മാറ്റലർ മാനസസ്പന്ദനം പോലവേ
കാറ്റിൽ 'പടപട'ധ്വാനകല്ലോലിതം
പാറിക്കളിച്ചുള്ള വെന്നിക്കൊടിക്കൂറ
കീറിപ്പൊളിഞ്ഞ പഴംതുണിത്തുണ്ടിലും,
കാലത്തിനുള്ള കരാളമാകും കരം
കോലംകെടുത്തിച്ചുടുകാടുപോലവേ,
ശൂന്യഭയങ്കരാകാരം കലർത്തിന
ദുർഗ്ഗങ്ങൾതൻ പാഴ്ക്കല്ലിന്നുള്ളിലും,
വിസ്മൃതിയാകും വിരിപ്പിന്നടിയിലും,
വിസ്പഷ്ടം വർണ്ണ്യാംശമേതു ചുഴിയുമോ?

അവശ്യവാക്കവിതൂലികകളുന്നു, ഹേ!
മേവാരമേ, തവ മേന്മ കുറിച്ചിടും.
കാർമുകിൽക്കൂട്ടമരാവലി മാമല
തന്മുകളിൽത്തലകാട്ടിക്കഴിഞ്ഞുപോയ്;
പട്ടാണിനാഥൻ 'ബഹദൂർഷ്' ഉദ്ഭടം
പെട്ടന്നണിഞ്ഞിതു മേവാരസീമയിൽ
കൊട്ടാരമൊന്നു കലുങ്ങി; ബലമൊന്നോടെ-
മട്ടാണിതുമാനമുഗ്രമഹിഷവും
തായേ, തിരുമെയ്പ്പുഞ്ചിരിപ്പാലൊളി
മായേണമെട്ടിൽ മറച്ചിലും, മാമുകിൽ
സർവ്വാതിശായിയാം സത്മാവഗുണ്ഠിതൻ-
ദിവ്യാഭയിലതു മങ്ങി മറഞ്ഞുപോയ്!
വീര്യം മതത്തിൽ മണം ചേർത്തു, ധർമ്മാത്മ-
മായുസ്സുമൊത്തെയറിഞ്ഞുതള്ളീടുവോർ,
പോരാടി വീരാത്മജന്മാർ മരിക്കവേ,
ഹാ! രാജ്യരക്ഷയ്ക്കു വീണ്ടുമർപ്പിക്കുവാൻ
പോരാതെവന്നു സുതരെന്നു മാഴ്കിയോർ,
പോരാർന്ന നമ്മുടെ നാട്ടിലെ നാരിമാർ:
ഭാരതമാതേ, ഭവതിതൻ സ്ത്രീപ്രജാ-
ഹാരങ്ങളാം വേദാന്തചിന്തയിൽ നീന്തിയും;
പോരണിച്ചട്ട ധരിച്ചും; സതീധർമ്മ-
പാരമ്യമാർന്നും; തിളങ്ങി തിരുമാറിൽ!
ത്യാഗാഗ്നിയിലാത്മഹോമത്തിലും മീതെ
യാഗമില്ലെന്നു പഠിപ്പിച്ച യോഗിമാർ.
എത്ര മഹിളകളാശ്ശ്രുതക-

ഉജ്ജ്വലാനവ്യാജസംസ്കാരഗൌരവം.
വീരജനത്തിൻ വിയർപ്പുനീരോ, നിണ-
ധാരയോ ചേർന്നാണിവൃദ്ധിവല്ലരി
പാരം തഴച്ചു തളിർത്തതെങ്ങും, മമ
ഭാരതോർവ്വിക്കതിൽ മുന്നണിതന്നെയാം.
സ്വീയദേശസ്നേഹശക്തി ജഗദ്വ്യാപി-
യായ സുപ്രേമഗർഭത്തിലെ പൂർണ്ണമാം
ആയതു പൌരസ്ത്യദന്താളത്തിൽ നി-
ർമ്മായം നിറവതേ സർവസൌഭ്രാത്രവും.
സച്ചരിതത്താൽ സനാതനനായിതാൻ
സംഗ്രാമസിംഹമഹിഷി 'കർണ്ണാവതി'
വീരനാകത്തെ വരിച്ച നാഥനോടും
ഗൌരവം പാലിച്ചുപോന്ന മനസ്വിനി.
പാണിയിൽപ്പോർവാളിളകിയും, കാണായി
റാണിയെപ്പോർച്ചട്ടയേന്തിയു, മന്തികേ.
ധർമ്മരക്ഷാവ്രതമെന്നതു സാഹസ-
കർമ്മം നടത്താൻ കരൾക്കരുത്തേകിടാ?
വീരപ്പടയാളിവൃന്ദങ്ങൾ റാണിതൻ
ധീരമുഖമുകരദൃഷ്ടിപ്രവൃത്തിയാൽ
പത്തിരട്ടിച്ച പരാക്രമക്കോളില-
ച്ചെത്തിയിരമ്പും മലയാറുകൾപോലെ
വീശുന്ന വാളുകളെയ്യുന്നൊരമ്പുകൾ
പായുന്ന തീയുണ്ടകൾക്കെതിരാകുമോ?
ഘോരനാളികാമുഖോദ്ഗത ധൂമാളി
വീരർക്ക് നിശ്രേണിയായി വിണ്ണേറുവാൻ

പോരിൽ പരാജയം നിശ്ചയമെന്നോർത്തു
ചാരിത്രമായ കുലധനം കാക്കുവാൻ,
സ്വൈരധീരാനനം രാജ്ഞിയോടൊന്നിച്ചു
പൗരാംഗനാജനം പന്തിരണ്ടായിരം
വീതിഹോത്രങ്ങൾ—വിവാഹൈകസാക്ഷിയിൽ—
ഹുതിയാക്കി സ്വസ്വപാതിവ്രത്യക്കടൽ!

സൂര്യൻ മറയാത്ത മണ്ണിന്റെ ലക്ഷ്മിയോ,
ഭാരതഭാമിനീ ചാരിത്രശക്തിയോ,
ഈരണ്ടിലേതിലലിച്ചുവെന്നാകിൽ ഞാൻ
സൈപാരം വർണ്ണിപ്പേൻ ഭീതിയമാം വസ്തുവെ.





# എൻെറ മനസ്സേ!

(കേക)

കല്പകതരുവിൻെറ കോമളക്കൊമ്പിൽ പൊട്ടു-
ന്നല്ലലമലരല്ല മനസ്സേ, കാട്ടുന്നു നീ
ബാലാർക്കകിരണത്തിൽ ച്ചുരിതമാം കലങ്ങുന്നു;
നീലാഭ്രനിരചോളുംപൊന്നിറമുളപ്രഭമാകം
നാകത്തിൽ നടുന്നു നീ വിഷവൃക്ഷവും; കാളി-
ന്നരകത്തിൽ കല്പദ്രുവും; ശോകത്തിലശോകവും.
മൃണ്മയപാത്രത്തിങ്കൽ വെണ്ണയെത്തോന്നിച്ചൊരു
കണ്മയക്കുവാൻ വല്ലു കൗശലമുളേളാൻ നീതാൻ
കാകോളം കടുകോളം പീയൂഷപാത്രത്തിൽ നീ
കാരുണ്യമേനും തുളിച്ചെന്തൊക്കെ ദുഷിപ്പിപ്പു?
സങ്കല്പസൗധം സൃഷ്ടിച്ചതിൽ സുഖിപ്പൂ; നി-
ശ്ശങ്കമെങ്കിലുമാളു തട്ടി നീ തകർക്കുന്നു.
സാഹിതീസൌധത്തിൻെറ താഴികക്കുടമേറി
മോഹിച്ചപോലെയൈശ്വര്യവിശ്രമം തേടീടാം നീ
കാലിടർച്ചയോടപ്പോളഗാധങ്ങളിൽ വീണു
മാലിയന്നീടാം — നിൻെറ മൗഢ്യകല്പിതം കേമം!
വാനീരകുഞ്ജത്തിലുമാ നീലമഞ്ചത്തിലും
വാനരപ്പെരുമാളേ, വായുവേഗം നീ ചാടു!
അന്തിപ്പന്തികളെന്നല്ലാ നാകലോകം കൂടി
നിന്തിരിപ്പൊന്നാൽ കരിക്കട്ടയാം; ചുടലയാം;
ആയതഹ്രസ്വസാന്ദ്രമൃദുമാനസങ്ങൾ-
ളായാളീപരിവൃതം മാനവപരിസരം

കിഞ്ചിദുന്മിഷിതമാം കിഞ്ജൽക്കമഞ്ജുസ്മേര-
കാഞ്ചനമലരിൽ നീ ചഞ്ചരീകമായ് ചെൽകേ
ബന്ധനം മേലിപ്പുള്ള ബന്ധുരപരിമള-
മെന്തഹോ, മന്ദം മന്ദം നിന്നോടു മന്ത്രിച്ചതും?

നിർജ്ജിതേന്ദ്രിയരേയും ജർജ്ജരിതന്മാരേയും
സജ്ജനന്മാരാക്കുന്നതേതു ശാശ്വതശക്തി,
കാതോളം നീണ്ട കണ്ണിൻമുനയിൽ കുടികൊള്ളു-
മേതൊരു കരുത്തത്രേ ചേർന്നു ദിഗ്ജയം ചെയ്വൂ!
ആയതിൻ ജന്മഭൂവേ, ജയിക്ക! നിത്യം നിന-
ക്കായത്തമെല്ലാമയസ്കാന്തമേ! കായം തുച്ഛം!

വീചിവൃന്ദവും വിദ്യുല്ലതികാസഹസ്രവും
വിസ്മയാവഹമഹോ! നിന്നിൽ വിസ്ഫുരിക്കുന്നു.
'നാഴിപ്പാൽകൊണ്ടു നാടു കല്യാണ'മാക്കംപോലെ-
പ്പാഴിൽ നിൻ പുല്ലാഗ്രത്തിലുള്ളതെല്ലോളമിയാലെ,
മന്നിടം മയക്കിടാമെന്നാകിൽ മഹാമോഹം
നണ്ണിളു നിന്നുദ്യോഗമെന്തഹോ ഖദ്യോതമേ!

കാർമര കലാപന വിസ്തൃതവിഹായസ്സിൽ
വാർമഴവില്ലു വിശികൊണ്ടമേ ഹൃദന്തമേ!
പാരത്രം നിജായുസ്സാം നിർമ്മലമാല്യത്തിലെ-
പ്പൂരാജ്യം പൂവോരോന്നും വാട്ടിയ വരിഷ്ഠന്മാർ
പൌരാണികന്മാർ, പുണ്യശ്ലോകന്മാർ തൽവിഭൂതി-
യാരാഞ്ഞുകണ്ടുള്ളൂ! കൈട്ടാരത്തിപ്പൊരി കിടപ്പുണ്ടാം.
കൊളുത്തിക്കൊള്ളുക നിന്റെ കൊച്ചുകൈവിളക്കുകൾ;
വെളിച്ചം വീശാമല്ലോ വല്ല കുഴികളിലും.

# ഒരു ചിത്രം. *

(കേക)

നേരിയോരിതളാട പുലരിപ്പൂമാറിങ്കൽ
മാരികാർ പുതപ്പിച്ചു; മറച്ചു മാനമല്പം
പൊൻഞായർതെപ്പതൽപോലും ദുശ്ശാലമുശ്ശാൽ മങ്ങി;
പൊങ്ങിയും താണും കാലചക്രമേ, ചലിപ്പൂ നീ!

മാരിയോ കോരിച്ചൊരിഞ്ഞീടുന്നു; ചീറും കാറ്റു
മാമരമുലയ്ക്കുന്നു; വീട്ടിലൊന്നിവൻ പാറി.
ഒട്ടിയ കവിളോടും, നട്ട കണ്ണുകളോടും—
പട്ടിണിമൂർത്തിപോലെ മുത്തിയൊന്നെത്തിനോക്കി.
നിസ്പൃഹത തട്ടിത്താഴ്ന്നെന്നാകിലും, താരുണ്യത്തിൻ-
ആസ്പദനിസർഗ്ഗാഭ നിഴലാടുമോർ മുഖം.
ഇണ്ടുണ്ടായിത്തുന്നിക്കൂട്ടിയ കീറത്തുണി-
യുണ്ടു നല്ലാരിൽ നവയൗവനയവനിക!
ഭാസ്കരകിരണങ്ങളേല്ക്കാത്ത ആസ്പദസുമ-
ഭാരമേന്തിടും വൃദ്ധവല്ലിയൊന്നല്ല നാട്ടിൽ!
പുറന്തിണ്ണയിലൊരു പുൽപ്പായ നൽകിടിനാൾ,
ചിറ പൂണ്ടൊരു കൈയാൽ വിസ്തൃതമാക്കം വൃദ്ധ.
തളിർവെറ്റില രണ്ടു, താലിളംകൈയാൽ നുള്ളി-
ത്തരളാക്ഷിയാളാതിഥേയി, തൻ തായയ്ക്കേകി-
സ്വലഘം താഴ്ത്തിയകരസരോജങ്ങളിൽത്തള്ളി-
യലച്ചു; നിസർഗ്ഗാർദ്രമല്ലോ മാതൃചിത്തം.

---

* [illegible]

ഏതൊരു ചതുർവ്വിധവിഭവം ക്ഷുദ്ദേവതാ–
പ്രീതിയെ ക്ഷണമാത്രം ചേർക്കുവാനുതകുന്നു,
നെഞ്ചൊളി നീറും നിജപട്ടിണിപ്പാടേതിന്റെ
ചെഞ്ചായപ്പകിട്ടിനാൽ ചൊറിവർ മറയ്ക്കുന്നു,
ആ 'മൂകമാ'നെൻ മുമ്പിൽ വെച്ചു വേപഥു വ്യഗ്രം;
സൌമുഖ്യപൂർവ്വം ഞാനസ്സത്കാരം സ്വീകരിച്ചു.
അന്നുതാനാതിഥ്യത്തിന്നവ്യാജാകൃതി കണ്ടേൻ;
നിന്നുമുണ്ടെന്റെ ചിത്തഭിത്തിയിലതേ ചിത്രം.
വാനിടമിരുണ്ടാലും, വാർമഴവില്ലു വിളങ്ങും;
വേനലിൻ ചുടുവെയിൽ വെണ്ണിലാവായി മാറും.

തനയൻ തള്ളയ്ക്കു, ഭിത്തനാഥിക്കേകാധാരം,
തനതാലയം വിട്ടു ജോലിക്കായ് വിദേശസ്ഥൻ
അനഘം വിയർപ്പുനീർമുത്തുകളർപ്പിക്കിലും,
ധനദേവത തെല്ലും തെളിയാത്തയാൾ ദീനം!
നാൾക്കുനാൾ നൈരാശ്യത്തിനാഴത്തിലെരിയും തൻ–
പാഴ്ക്കുടിൽ കിനാവു കണ്ടത്രേ പാർക്കയാം പാവം!

'നബിതൻ സാഹോദര്യസന്ദേശമെങ്ങോ? ഖുറാൻ
നട്ടൊരാ വിശ്വസ്നേഹവല്ലിതൻ നാമ്പുകളെങ്ങോ?
ബാപ്പതൻ കാലത്തിവർ ബീബിമാർ; പട്ടാട, പൊൻ–
കാപ്പണിക്കൂട്ടങ്ങളാൽ പെരുത്തും ചാർത്തിയ കൂട്ടർ!

നാലു നാൾ കുടലെരിഞ്ഞീടിലും, തായയ്ക്കുമേ
മാലുറ്റ ജരാരോഗിയാമുപവാസകം വന്നു,
ഏതൊന്നിൻ സഞ്ജീവനമഞ്ജുളശിഞ്ജിതത്താൽ
കാതൊന്നു കൂർപ്പിപ്പാനധുനാ തല താഴ്ത്തും,
താർമാതിൻ തങ്കത്തൃക്കാൽ ചാർത്തുമച്ചിലമ്പിലെ–

## തിരിക്കൂ തിരിക്കൂ നീ!

(കേക.)

പാഴിൽ നീ! പകപ്പേറിക്കൊച്ചു പാൽപ്പുഴ കൈവി-
ട്ടാഴിതന്നുപാന്തത്തല്ലോ തുഴഞ്ഞു തോണിക്കാര?
ഇവിയപ്പൂണിത്തുള്ളിയാറ്റിലെയലകളാൽ
പാവിതം!—വീണ്ടുമപ്പൂനീരിലോ കടക്കേണ്ടൂ?
ഭീമനാം കല്ലോലക്കൈ നീട്ടി നിഷ്ഠുര നിന്റെ
കോമളപ്പൂന്തോണിയെപ്പുൽകിയാൽ പോരെന്നാണോ?
അലച്ചാർത്തടിച്ചേറെയലറും തിമിംഗലാ-
കുലമാം വാരിധിയാണോ നിൻ തോണിക്കനുഗുണം?
കപ്പലും പൊളിയുന്ന കരിമ്പാറകളുണ്ടാ-
മപ്പതിക്കടിയിൽ!—ഇസ്സാഹസമെന്തേ തോന്നീ?
നീലപുഷ്പത്തിങ്കൽപ്പൂങ്കതിർ പൊഴിസ്സരിൽ-
കൂലസാലത്തിൽ കിളിക്കൂട്ടങ്ങൾ പാടീടവേ,
വെള്ളിച്ചാറണിയാറ്റിൻ വീചിമാറിങ്കൽത്തോണി
തുള്ളിച്ചാടിടുമല്ലോ! തൈതൈതന്നാൽ താരാട്ടവേ,
ആരമ്യപ്രകൃതിയാലാകൃഷ്ടഹൃദയനായ്
സ്വൈരം നീ! പരിസരം മുഴുക്കെ മൂളിപ്പാട്ടാൽ!
കോളിളക്കങ്ങളില്ല; കൊടുങ്കാറ്റടിയില്ല;
കൊച്ചു കൈവിളക്കൊന്നാൽ ദീപ്രം നിന്നെയുതോണി!
വൈദ്യുതപ്രദീപമോ—യന്ത്രോഘഫൂൽക്കാരമോ—
വൈജയന്തിയോ? വഞ്ചിക്കില്ലതിൻ ഗതി ശാന്തം!
തിരിക്കൂ! തിരിക്കൂ! നീ തിരയിൽ കടക്കൊല്ലേ?
ചരിക്കൂ! ചേതോഹരമിച്ചെറുപുഴയൂടെ.



# നമ്മുടെ സഹോദരൻ.

## I

(കേക.)

രണ്ടു നൂററാണ്ടായ് കാലം;—പൂർവ്വശൈലത്തിൽനിന്നു
രമ്യതൈജസഗോളമുയർന്നാൻ തുടങ്ങുന്നു.

തരംഗാവലി തള്ളിപ്പുറകം തടങ്ങളോ-
ത്തിരമ്പും നാഭിമാത്രം മൈത്രിഭാവത്തെപ്പൂണ്ടും,
സമഭാവനാദിനാരംഭോന്മുഖമായി നീളെ
വിമലം വീശീടുന്ന നിരത്തിന്നാൽ ഉത്തരംഗവച്ഛം,
കടിലോന്നതാ കാൺമൂ;—കട്ടംബാളകുശമാം
കടികൊള്ളുന്ന ചിന്താജടിലാനനത്തോടും,
പ്രകൃതിശപിപോലും നിർദ്ദയം പ്രഹരിച്ച
വികൃതസ്വാന്തത്തോടും, മററത്തൊരററത്തായി,
ഇലഞ്ഞിച്ചോടാശ്രയിച്ചിരിപ്പുണ്ടൊരു യുവാ-
വല ചാത്തിട്ടമാററിൽ ശൂന്യദൃഷ്ടികളൂന്നി.

മുന്നിനോടൊത്തപോലും മുള്ളിട്ടു മടങ്ങാത്ത
മുട്ടുഴം കയ്യാൽത്താടി താങ്ങിക്കൊണ്ടിരിക്കുന്നു.
പാഴ്ക്കുടിൽക്കകമിളം പൂമ്പൈതൽ കരയവേ,
നോക്കമങ്ങൊട്ടില്ലൊന്നും; നെടുവീർപ്പുകൾ പൊങ്ങും

ബലഹീനരിൽച്ചിലർ ചെലുത്തും ചെങ്കോലിന്റെ
ഫലം: ഇച്ചിന്താക്രാന്തൻ ദൈന്യവാൻ പുലയൻപോൽ!
നിയതിപ്പുകകേറിത്തൻ ചെറു പുഞ്ചകൃഷി-

പ്രയത്നം പാഴായ്, ആഢ്യമാനികൾ തുണയ്ക്കില്ല;
തൊണ്ടാടിത്തെരുവിലലഞ്ഞൊന്നും പോയ് വല്ലതും
വാങ്ങാനും പണമില്ല! പണിക്കും തരമില്ല!
പട്ടണത്തിങ്കൽച്ചെന്നാലോട്ടിപ്പായിക്കുമാഢ്യർ;
പട്ടിണികിടക്കയേ നിർവ്വാഹമുള്ളൂ പാവം!
തന്നുടെ കുടുംബിനീമാരെനിപ്പുത്രകരെത്ത-
ച്ചിന്നും കണ്ണീരാൽ നോക്കി വ്യഥയെയുൾപ്പിക്കയാം.
രണ്ടാണ്ടു തികയാത്ത കൈക്കുഞ്ഞു കരയുന്നി-
ല്ലുണ്ടാകാത്തതിനുള്ള ജീവനാശയമാം.
പാവങ്ങൾ തങ്ങൾ കെട്ടി, വായ്മൂടിക്കാത്തിരുന്നതം
ജീവരക്തത്തെപ്പോലും കുടിച്ചു കൂത്താടുന്നു!
തങ്കരസ്പർശംകൊണ്ടു ദേവാലയങ്ങളിങ്കൽ-
ത്തങ്കത്തെ വിളയിക്കും മർത്ത്യരീയധമന്മാർ!
ക്ഷേത്രോപജീവിയായ പുലയൻ പരദേശ-
ക്ഷേത്രത്തിൽ ചിറകറ്റ പക്ഷിപോൽ പതിതനോ?
വാഗ്ദേവിയാളെത്തീണ്ടിപ്പോകാതാൻ വരമ്പിട്ട
വാഴണമെന്നോ നിസ്സർഗ്ഗശോഭിസോദരർ?
കാപട്യക്കറ വെള്ളച്ചിരിയാം പുറംപൂച്ചാൽ
ഗോപനംചെയ്യാനിവർ ശീലിച്ചില്ലെന്നോ ദോഷം
ക്രിസ്തുതൻ തിരുരക്തമേതിനായൊഴുക്കിയോ,
സിദ്ധാർത്ഥനേതിനായ്ത്താൻ സാമ്രാജ്യച്ചെങ്കോൽ തള്ളി?
ആ ലോകം സ്വാർത്ഥത്തിന്റെ പിടിയിൽപ്പെട്ടതന്നോ-
യാമ്മൂലം ഞെരുങ്ങുന്നു—സൌഭ്രാത്രം നാമമാത്രം!
ജീവിതമാർഗ്ഗം ക്ലേശസങ്കുലം, ഭാരതിന്ന മേ-
ലിവിധമല്ലിക്കയോ കൂടംകൈ സഹോദരർ?

കാരുണ്യം സ്നേഹോജ്ജ്വലമെന്ന താൻ നാനാവർണ്ണം
ചേരുന്ന ജനതയിലഭേദാരോപം ചെയ്യും.

II

(കാകളി.)

വാട്ടം മിഴികളാൽ നമ്മുടെ സോദര-
നോടിയൊന്നോളത്തിലാടുന്നതു കണ്ടു
ചിന്തോർമ്മിമാലയിൽ നീന്തിടുമായവ-
നെന്തോ നിസർഗ്ഗജപ്രേരണയാൽ ക്ഷണം
കാലപാശം കണക്കൊടിയെത്താരണ-
ലീലയാൽ പുരളുന്ന വൻതിരമാലയും
ജാതിരക്ഷസ്സിന്റെ രൂക്ഷാരവത്തോടു
പാതിയുമൊത്ത വൻകാററിന്റെ ചീററലും
ഏതും ഗണിക്കാതെടുത്തു ചാടിപ്പര-
മാതുരയാത്രികൻ തന്നെ രക്ഷിച്ചിതു
തീരെത്തളർന്നു നിശ്ചേഷ്ടമാകും തനു
തീരത്തു നിന്നുമെടുത്തു തിരിച്ചുടൻ
കുപ്പമാടത്തിങ്കലെത്തിക്കുടുംബിനി-
യൊപ്പം പരിചര്യ സാദരം ചെയ്യവേ,
കണ്ണു മിഴിച്ചോരു ജീവദാതാവിനെ-
യുണ്ണിനമ്പൂരി കണ്ണാൽ നോക്കിടിനാൻ.
പാരം കൃതജ്ഞതാശീതമാം നോട്ടമ-
ന്നേരം ജടിലമായുള്ളോരു ജാതിയിൽ
ആചരിച്ചു ത്രിപുരാരിത്തിരുനെററി-
ലോചനാലീലയെ-ന്നോദയം തെളിഞ്ഞിതേ.

നാട്ട നാലിൽപ്പരം കാതമകലെയാം;
കാട്ടുപോലുള്ളൊരിടത്തില്ലയില്ലവും;
സജ്ജനനാണെ പോരെങ്കിൽ പാം, മഹി-
നിർജ്ജരൻ പാഴ്ക്കടിൽപ്പൂനിലാവായ് ചിരം.
സന്തതം സൂക്ഷ്മതത്ത്വാന്വേഷിയിദ്ദ്വിജൻ
ചിന്തിച്ചിതേവം പരിസരശങ്കിയാൽ.
"ചാത്തർ തൻകൂട്ടുകാർ വാർത്ത വിയർപ്പു നീർ-
മുത്തുകളാണീ മറയോനെഴും മുതൽ
സ്വാമിക്കുവേണ്ടി സ്വജീവിതംപോലുമേ
ഹോമിപ്പതിന്നിപ്പുലയൻ പുലരുന്നു;
ഹാ! കശ്മലൻ പ്രള കഷ്ടം! കരയുന്ന
കൈകഴപ്പിച്ചു തൻ മൈ കൊഴുപ്പിക്കുവാൻ.

"ശങ്കരാചാര്യരും പാക്കനാരും തവ
തങ്കത്തറയാണൊരദ്വൈതമേലിനി,
ഗീതയിൽ'ആത്മവത് സർവ്വഭൂതാനി'യെ-
ന്നോതിന തത്ത്വം പ്രവർത്തിപ്പവൻ ദ്വിജൻ
"തത്ത്വമസ്യാദി"യും 'ഗായത്രി'യും കിളി-
ത്തത്തപോലോതിയാൽ ബ്രാഹ്മണ്യലബ്ധിയോ?

ജ്ഞാനമിച്ചാത്തരുമെന്താണൊരന്തര-
മിന്നൂലിലോ ഹന്ത! ബന്ധിച്ചു ജാതിയെ?
കർമ്മകാണ്ഡം കാട്ട്—സംസ്കാരമെന്നതു
നിർമ്മമത്വം, സമഭാവന, സത്യവും
വേദവിഹാരിയാം വിപ്രൻ നമിച്ചിതു
പാരജനല്ല, പറയനാം നന്ദനെ.
"മാമറയോന്റെയുമപ്പറയന്റെയു-
മോമനപ്പൈതങ്ങളൊന്നുപോലേറുമേ,
വിശ്വതാതന്റെ തിരുമടിത്തട്ടി,ലി

വിപ്രനൊരുത്സവം കളിപ്പിച്ച പൈതലേ.
തീമലപൊട്ടുന്ന മട്ടല്ല — നിർമ്മല-
പ്രേമം ഹിമാചലംപോലെ നിശ്ചഞ്ചലം;
ശൃംഗാനന്ദഭാവം കലർന്നു പാവനാ-
ഗംഗാനദിപോലെ വറ്റാതൊഴുകുമേ.
വാനായവൻ വിരിയാകെച്ചുരുട്ടിടാം;
വാരാശി നീർത്തുള്ളി വേർതിരിച്ചാക്കിടാം;
മാമലപോലുമണുവാക്കി മാറ്റിടാം;
പ്രേമമേ, നീ പാരശാന്തിപര്യായമേ!
സൌഭ്രാത്രമന്ത്രവും, സന്ത്യാഗയാഗവും
ഹേ ഭാഗ്യമേറ്റി, നിനക്കർക്ക മംഗളം."
ഗാത്രാമയം തീർന്നിതൊട്ടന്നാൾ ചെൽകവേ,
ധാത്രീസുരന്മാക്കൊരാദർശമിപ്പുമാൻ
യാത്രയ്ക്കൊരുക്കങ്ങൾ ചെയ്തു; നൽകീടിനാൻ
ചാത്തന്ന് ദക്ഷിണപോലവേ തദ്ധനം
ആത്മവിദ്യാതത്ത്വമാരാഞ്ഞറിയുവാ-
നാചാര്യസന്നിധിക്കുള്ള യാത്രാന്തരേ,
ഈ യോഗമുണ്ടായ്; ചരിതാർത്ഥനായ് ദ്വിജൻ
പ്രായോഗികജ്ഞാനസമ്പന്നനാകയാൽ.
അദ്ധ്യാപകനാം പുലയനിൽനിന്നതാ-
നദ്ധ്യാത്മതത്ത്വം പഠിച്ചു കൃതകലം
കണ്ണീർ തുളുമ്പിടും മട്ടു കൈകൂപ്പിപ്പോ-
യുണ്ണിനമ്പൂരി തന്നില്ലത്തിലെത്തിനാൻ.
സ്നേഹമേ, നീ ജയിച്ചാലും! സുധാപരി-
വാഹമേ, മർത്ത്യനെദ്ദേവനാക്കുന്ന നീ!

# ഇലികാചലനം. *

(ഒ.ക.ക.)

പ്രകൃതീശ്വരി തന്നെ സൽകൃതിക്കായിട്ടില്ലി
വികൃതപ്പെടുത്താത്ത വിമലശിലാപീഠം,
പച്ചവില്ലീസുകൊണ്ടു പാതിയും പൊതിഞ്ഞിതു
മെച്ചമായ് വെച്ചിരിപ്പൂ! വേണ്ട മേ വേത്രാസനം.
പോരെങ്കിൽ, പൊന്നിറമുള്ളക്കതിരും ചാർത്തിക്കൊണ്ടു
ചാരവേ പച്ചക്കട!—കാകളി സ്വാഗതം ഹാ!

ധാരാളമവനിതന്നലെന്തെടു കരം താനേ
ചോരാനെന്തവകാശം? ചുണ്ടുമുണരാത്തുന്നു!
സാവേശം, സ്വയമേവാഗതയാം കവിതതൻ-
ന്നാവേശമുണ്ടൊന്നാത്തു ബന്ധിച്ചു പരികരം.
വിടർത്തിപ്പിടിച്ചോരീപ്രകൃതിഗ്രന്ഥം നോക്കി,
തുടങ്ങീ,പകർത്താനിച്ചെറുകൈപ്പുസ്തകത്തിൽ.
കൊച്ചു കോമളമായ കവിമാനസക്കോവിൽ-
മച്ചിലുജ്ജ്വലിച്ചീടും പ്രതിമാദീപാങ്കുരം
വിസ്തൃതവൈഹായസവീഥിയിൽ പൊങ്ങിപ്പൊങ്ങി
വിന്യസിക്കുന്നു വർണ്ണവൈചിത്ര്യം മേഘങ്ങളിൽ

സ്വാതന്ത്ര്യമുരളിയിൽനിന്നു നിർഗ്ഗളിച്ചീടും
പൂതമാം നാദം പൂന്തേനൊഴുക്കിച്ചെവികളിൽ:

---

* പട്ടായി പുസ്വാരി ങ്കളൂരിൽ വെച്ച്.

ചെങ്കതിരവൻ പുൽകിക്കുങ്കുമാങ്കിതമായ
തങ്കമെയ്യിളക്കിക്കൊണ്ടെത്തി പത്രികൾ പാടേ
മാനവാവേദ്യമായ മട്ടു പൂഞ്ചിറകടി-
സ്വാനമോടിവ ചെയ്വൂ ഭാഷണം കൊഞ്ചിക്കൊഞ്ചി
ശിക്ഷിതപടുത്വത്താൽ സാവലേപനാം മർത്ത്യൻ
വീക്ഷിക്കാ സ്വാഭാവികസന്നത ജീവിതശ്രീ!
നിൻപുരോഭാഗേ പുകഞ്ഞെത്തുമീയാനം പാർത്തു
നിൽക്കുന്ന യാത്രോത്സുകന്മാരെ നീ നോക്കി നോക്കി,
കാമചാരിയാം ഖഗ! ഹസിപ്പൂ പ്രകൃതിതൻ-
കോമളവിരിമാറിൽ ചരിപ്പാൻ പണം! പണം!
നിർജ്ജീവമായോരന്യോപാധിയെയാശ്രയിക്കെ,
ലജ്ജിതരാകുന്നില്ലാ ലോകരെന്നാലോചിപ്പൂ?

അംബരം വിട്ടു കാദംബിനിയെക്കാമംപോലെ-
ച്ചുംബനാലിംഗനങ്ങൾ ചെയ്വൂ നീ മഹീഭൃത്തേ!
പണ്ടൊരഹ്രസ്വമാത്രൻ ചവിട്ടി നിൻ ബന്ധുവേ;
കൊണ്ടില്ല പാദാഘാതം പകരം മറെറാരിപ്പോൾ
ക്ഷമിച്ചു സർവ്വംസഹാധരമാസ്സൂയയമീന്ദ്രൻ
വമിച്ചു ക്ഷോഭമ്മം! എന്തോ, ഭാഗ്യപരിണാമം-

കരമൊന്നിലും, മറേറതരത്തിൽക്കരാളമാം
കരവാളുവുമായിക്കേളിമിളക്കിയോൻ,
ക്രൂരനാം മൈസൂർ വ്യാഘ്രം!— തൂലിക ചലിപ്പീലാ-
കോരിയിട്ടിടുന്നു മേ കോൾമയിർ മെയ്യിലെല്ലാം.
ചെഞ്ചോര ചൊരിയുവാൻ തിരിച്ചു, മന്ദമന്യേ

പ്പുപോലെ സൃഷ്ടിക്കുവാൻ കഴത്തുള്ളോരുള്ളാത്ത കരം!
നിർദ്ദയം മുറിച്ചു നീ കഠാരിൻ മൂലമന്ത്രം;
നിൻനെറാരി വിയത്തപ്പോൾ നൂറുപേർ നിലം പുൽകി!
നിന്നുടെ ഭയാനകനാടകം രണ്ടാമത്തും
നിൻരക്തബീജോത്സവമാടിയിന്നലെ—ഹാ! ഹാ!
ക്രൂരനാം മൈസൂർ വ്യാഘ്രം!—ടിപ്പു തീർത്താത്ത കോട്ട
മൂലത്തു പാഴായ്ക്കാണ്മൂ! മൂപ്പാരതൈവാഹതം!
ശാർദ്ദൂലപോതങ്ങളുണ്ടുപോൽ ശയിക്കുന്നു!
ശാത്രവഭയാപേതം—എത്ര യുക്തമീയോഗം!

സൌമ്യയാം പ്രകൃതിതൻ സീമന്തരേഖപോലെ
രമ്യയായ് പ്രവഹിപ്പൂ മാരതകല്ലോലിനി.
ഉമ്മിക്കുമല്ല, വള്ളത്തോളുമല്ലിചൻ വെറും
പള്ളിത്തു—പരിമിതവാക്ക—വർണ്ണിപ്പാൻ വന്ദ്യേ!
താവകതരംഗമാം രംഗത്തിലഭിനീതം
ദേവനാടകമമ്മേ, മറന്നോരല്ല ഞങ്ങൾ
പാവനനാളിപ്പുൺപേ, ശ്വേതാംഗ്ലവക്ഷേത്ര-
ജീവനാഡിയായ്ത്തന്നൊഴുകിപ്പു ജനനി നീ!
സസ്യശ്യാമളക്കുലലംബികൾക്കെല്ലാം നിര-
ലസ്യജീവനം നൽകിപ്പോരുന്ന പുണ്യശീലേ!
നിൻകുളിരംഭസ്സ്—അല്ല—അമൃതം തന്നെ—യല്പം
'ചങ്കിൽ' നിന്നിറങ്ങുമ്പോൾ, ഉൽഫുല്ലചൈതന്യ
(ത്താൽ
നട്ടുച്ചക്കൊട്ടു വെയിൽ തട്ടുന്ന പോതും, വിശ-
ന്നൊട്ടിയ വയർ മറന്നൊട്ടുമേ വാട്ടമെന്യേ,

പാടത്തു പണിയുന്ന, കൎഷകപ്പുരിഷകൾ;
പാടാറു പാടുന്നു നിൻ മധുരമധുപാരിതക്കാപ്പും!
പാവനാനശ്ശിപ്പൂൺപേ! പാരശോഭയോർവ്വിക്കരാറ
ജീവനാഡിയായ്ത്തന്നെത്തഴയിപ്പൂ ജനനി നീ!

ലോകത്തിലാത്മജ്യോതിസ്സുൽപ്പിച്ചു പോയോർ പുണ്യ
ശ്ലോകർതൻ വെൺചാമ്പലിൽക്കിടക്കും കേടാപ്പാടി
തേടിക്കണ്ടു തിരുത്തിച്ചുജ്ജ്വലാമഹിതന്റെ
നാടിനു കാട്ടിക്കൊടുപ്പിപ്പോരു 'വിദ്വാൻ,'
കൊച്ചുകൈവിളക്കുകൾ കൊളുത്തിക്കൊടുത്തണു
കോമളകരീചിയാൽ കോൾമയിർക്കൊള്ളിക്കുവാൻ,
സാഹിത്യാചാര്യൻ—നമോവാകം തേ!—തിരുദിവ്യ-
സാഹിതീലതാപരിചേഷ്ടിതശാലവെൽക!



